# സാംഖ്യതത്വകാരികയും

# സാംഖ്യതത്വകൌമുദിയും



ഡോ.സുവര്ണ്ണ നാലപ്പാട്ട്.

കണാദനും കപിലനും സമകാലീനരാണെന്നാണ് നടേശശാസ്ത്രികളുടെ(1871-1961) അഭിപ്രായം.കണാദന് സാംഖ്യവും കപിലന് വൈശേഷികവും (പരമാണുസിദ്ധാന്തം) അറിയാം എന്ന് അവരുടെ ഗ്രന്ഥങ്ങളിൽ നിന്നു കാണാം.ഈശ്വരകൃഷ്ണൻ സാംഖ്യതത്വത്തെ 72 ശ്ലോകമാക്കി രചിച്ചതാണ് സുവർണ്ണസപ്തതി എന്ന സാംഖ്യകാരിക. വാചസ്പതിമിശ്രൻ അതിനെ സാംഖ്യതത്വകൌമുദിയിൽ വ്യാഖ്യാനിച്ചു. സാംഖ്യതത്വകൌമുദിക്കുള്ള തമിഴ തർജ്ജമ നടേശശാസ്ത്രികളുടേതായിട്ടുണ്ട്.അതിനുള്ള മുഖവുരയിൽ ദർശനത്തിന്റെ നിർവ്വചനവും അതിനുള്ള ജ്ഞാനം അഥവാ സാധനയുടെനിർവ്വചനവും തരുന്നു.

ദൃശ്യത ഇതി ദർശനം .ദൃശ്യതേ ജ്ഞാനേനേതി ദർശനം.ഇവയാണ് നിർവ്വചനങ്ങൾ. ജ്ഞാനവും ജ്ഞാനത്തിനുള്ള സാധനയും ദർശനം തന്നെയാണ്.ആദ്യദർശനം സാംഖ്യമാണെന്നും അതിൽനിന്ന് സമകാലീനനായ കണാദന് വ്യാഖ്യാനിച്ചെടുത്തതാണ് രണ്ടാം ദർശനമായ വൈശേഷികമെന്നും (പരമാണുവാദം) സാംഖ്യത്തിൽ വേദാന്തത്തിന് അനുകൂലമല്ലാത്ത ചില ഭാഗങ്ങളെ മാത്രമാണ് വ്യാസൻ തന്റെ ഉത്തരമീമാംസ(ബാദരായണബ്രഹ്മസൂത്രം) കൊണ്ട് അങ്ങിങ്ങു ഖണ്ഡിച്ചിട്ടുള്ളതെന്നും ശാസ്ത്രികൾ എഴുതുന്നു.ഭാഗവതത്തിലും മഹാഭാരതത്തിലെ ഗീതയിലും കാണുന്ന സാംഖ്യം വ്യാസന്റെ തൂലികയിലൂടെയാണ്.വേദാന്തത്തിന് പൂർണ്ണമായും അനുകൂലവുമാണ്.

സാംഖ്യം പുരുഷാർത്ഥസാധകവും കപിലന് സർവ്വജ്ഞനുമെന്ന് ശ്രുതിവചനമുണ്ട്.

ഋഷിം പ്രസൂതം കപിലം യസ്തമഗ്രൈജ്ഞാനൈർബിഭർത്തി ജായമാനം ച പശ്യേത്.

സഗരപുത്രരെ കപിലാക്ഷം കൊണ്ട്  എരിച്ചവനും വാസുദേവനെന്ന മറുനാമം പൂണ്ടവനും മഹാവിഷ്ണുവിന്റെ ആദ്യാവതാരവും കപിലനെന്ന നക്ഷത്രമായി(Capella)ആകാശത്തും കപിലതീർത്ഥമെന്ന നദീസംഗമസ്ഥാനമായി ഗംഗാസംഗമത്തിലും കാണപ്പെടുന്ന ആധിദൈവിക, ആധിഭൌതിക,അദ്ധ്യാത്മികഗുരുവുമാണ് കപിലനെന്ന പാരണർ ഇന്ത്യക്കാർക്ക്. കപിലന്റെ തത്വശാസ്ത്രത്തില് പ്രകൃതിയും പുരുഷനും അനാദിയാണ്. അവയ്ക്ക് മറ്റൊരു കാരണമില്ല. ത്രിഗുണസാമ്യമാണ് പ്രകൃതി.ജീവകർമ്മത്താല് സാമ്യാവസ്ഥയില് ചലനം വന്ന് ഒരു ഗുണം മുഖ്യവും മറ്റുള്ളവ അടങ്ങിയോ മുഖ്യത്വം കുറഞ്ഞോ പല അനുപാതത്തിലും പ്രകൃതി തന്നെ മഹത്,അഹങ്കാരം,പഞ്ചതന്മാത്ര,പഞ്ചഭൌതികപ്രപഞ്ചം എന്നിങ്ങനെ പരിണമിക്കുന്നു.ഒരു വിത്ത് ഭൂമിയിൽനട്ടാൽ,അതിലെ അംഗങ്ങൾ ജലം,വായു,സൂര്യാതപം ഇവ കൊണ്ട് വളർന്നുചീർത്തുവരും.പിന്നെ വേര്,ഇല,മുള,തണ്ട്,പൂ,കായ് എന്നിങ്ങനെ അംഗങ്ങളായി

ഭേദത്തോടെ വളർന്നുവികസിക്കും.അതായത്,ഒരു ചെടിക്ക് ബീജാവസ്ഥ, ഉച്ഛൂനാവസ്ഥ, (അംഗമില്ലാതെ ശൂന്യമായഅവസ്ഥ) അങ്കുരാവസ്ഥ,ദലാവസ്ഥ,വൃക്ഷാവസ്ഥ എന്നിവ ക്രമത്തിൽ സംഭവിക്കുന്നു.അതുപോലെ പ്രകൃതിയുടെ അവസ്ഥാഭേദം മാത്രമാണ് പരിണാമം എന്നതാണ് സാംഖ്യത്തിന്റെ പരിണാമസിദ്ധാന്തം(Theory of Evolution)

ബീജം=പ്രകൃതി

ഉച്ഛൂനം=മഹത്ത്

അങ്കുരം=അഹങ്കാരം

ദലം=പഞ്ചതന്മാത്ര

വൃക്ഷം=പഞ്ചഭൌതികപ്രപഞ്ചം

പ്രപഞ്ചം മഹാശക്തിയുള്ള ഒന്നാകയാൽ മുറതെറ്റാതെ ഒന്നിനുപിന്നാലെ ഒന്നായി ആവ ർത്തിച്ചാവർത്തിച്ച് തന്നെപ്പോലെയുള്ള പ്രപഞ്ചത്തെ (പുതിയ ബീജ,വൃക്ഷാദികളെ) സൃഷ്ടിച്ചു കൊണ്ടിരിക്കുക എന്നത് സ്വാഭാവികപ്രക്രിയയാണ് എന്ന് സാഖ്യം കരുതുന്നു.ജീവൻ അനേ കം. ഞാനും പ്രകൃതിയും വിഭിന്നം. ഈ തോന്നൽ ബന്ധനമാണ്.ഒന്നെന്ന വിവേകമുദിക്കൽ മുക്തിയുമാണ്.നിത്യമായ ജീവന്റെ മുക്തി ഈ ജ്ഞാനോദയമാണ്. പ്രകൃതിപുരുഷവിവേക സാക്ഷാത്കാരമാണ് സാംഖ്യത്തിലെ പ്രമേയം.അതിന് മൂന്നുവിധം പ്രമാണം ഉപയോഗിക്കു ന്നു. 1.പ്രത്യക്ഷം.2.അനുമാനം.3.ശബ്ദം പ്രതിവിഷയാധ്യവസായഃ എന്ന അഞ്ചാം ശ്ലോകം പ്രത്യക്ഷാനുമാനങ്ങളെ പ്രതിപാദിക്കുന്നു.മൂലകപിലരുടെ സാംഖ്യവാക്യവും കർമ്മകാണ്ഡാ ത്മകമായ വേദഭാഗവും ചേർന്നതാണ് ശ്രുതി അഥവാ ശബ്ദം. ജ്യോതിഷ്ടോമാദിയാഗങ്ങളോ അത് നേടിത്തരുന്ന സ്വർഗ്ഗാദികളോ ഇന്ദ്രപദവിയോ അല്ല ഇവിടെ ശ്രുതികൊണ്ടുദ്ദേശി ക്കുന്നത്. കർമ്മകാണ്ഡത്തില് ഹിംസ കലർന്നിട്ടുണ്ട്. അതിന്റെ ഫലങ്ങൾ സ്വാഭാവികമാ യും അനുഭവിക്കണം.സമ്പൂർണ്ണമുക്തി സാദ്ധ്യമല്ല. പരമമുക്തിക്കായി വൈരാഗ്യവും ജ്ഞാന വും ഭക്തിയുമല്ലാതെ ഹിംസാത്മകമായ കർമ്മങ്ങളൊന്നുംതന്നെ കപിലര് ഉപദേശിച്ചിട്ടില്ല. അതിനാൽ കർമ്മകാണ്ഡാത്മകമായ വേദത്തിലെ ശ്രുതി അഥവാ ശബ്ദത്തിന്റെ ശാസ്ത്രം മാത്രമാണ് സാംഖ്യം സ്വീകരിക്കുന്നത്. വേദാന്തവും അതുതന്നെയാണ് ചെയ്തിരിക്കുന്നത്.

ജ്ഞാനകാണ്ഡത്തിൽ ഉത്തരമീമാംസയിലും പ്രകൃതിപുരുഷവിവേകജ്ഞാനമുള്ള സ്ഥിതിക്ക്, സാംഖ്യയോഗമെന്ന തനിദർശനത്തിന്റെ സാധുതയെന്ത്.ആവശ്യമെന്ത്. പ്രമാണമായി അംഗീകരിക്കപ്പെട്ട ഉപനിഷദ്ഭാഗത്തിന്റെ ഉൾക്കരുത്ത് തെളിയിക്കാൻ,എല്ലാ ഭാഷ്യകാര ന്മാരും (ശങ്കരാചാര്യരടക്കം)സാംഖ്യശാസ്ത്രത്തെത്തന്നെയാണ് ഉപയോഗിച്ചിട്ടുള്ളത്. സാം ഖ്യസിദ്ധാന്തത്തിലെ സത്യം ത്രികാലത്തിലും വിനാശം സംഭവിക്കാത്തതാണ്.ജ്ഞാനമോ.

ജ്ഞായതേ ജ്ഞാനേനേതി ജ്ഞാനം എന്ന വിവേകസാക്ഷാത്കാരം . സത്യം ജ്ഞാനമാണ്, അനന്തമാണ് .ഇതിനെ സത്യം ജ്ഞാനമനന്തം ബ്രഹ്മഃ എന്ന് മീമാംസാകാരന്മാരും പറയുന്നു.ആ ബ്രഹ്മത്തെ അറിഞ്ഞാൽ പിന്നെ ഒന്ന് അറിയാനില്ല.ബ്രഹ്മവിദാപ്നോതിപരം.

സൂക്ഷ്മത്തിൽനിന്ന് ബൃഹത്തായി,ബ്രഹ്മത്തിൽനിന്ന് ബ്രഹ്മമായി (ബൃഹദ്ധാതു)ത്തന്നെ വളരുക എന്ന ക്രിയ പ്രകൃതിക്കേ ഉളളു. പ്രകൃതിതന്നെയാണ് ബ്രഹ്മം. പ്രകൃതിതന്നെ ജഗത്സൃഷ്ടിസ്ഥിതിലയകാരണവും.വേദാന്തം വഴി ഇത് ഗ്രഹിപ്പിക്കാൻസാംഖ്യത്തെത്തന്നെ ആശ്രയിക്കണം.ഈശ്വരനില്ലാതെത്തന്നെ സർവ്വവും സാധിക്കാന് അചേതനമായ പ്രകൃതിക്കാവും. ഈശ്വരനെ അംഗീകരിച്ചാൽ കല്പനാഗൌരവമെന്ന ദോഷം വരുമെന്നുകരുതി പിൽക്കാലസാംഖ്യശാസ്ത്രം ഈശ്വരവാദത്തെ ഉപേക്ഷിച്ചു.ഈശ്വരവാദികൾ സർവ്വവിഭൂതികളും നേടിയവൻ, സർവ്വജ്ഞൻ,മഹാബുദ്ധിയിൽ ബോധി(ബോധം)ഉദിച്ചവൻ ബുദ്ധൻ,കാരുണ്യശാലി എന്ന് സർവ്വേശ്വരനെ വിളിക്കുന്നു.ഇതെല്ലാം ഈശ്വരാവതാരത്തേയും വിളിക്കുന്നു. പിൽക്കാലസാംഖ്യശാസ്ത്രജ്ഞരർ ഈശ്വരവാദം ഉപേക്ഷിക്കയും ഈ സംബോധനകളെല്ലാം തങ്ങളുടെ പുതിയ ഗുരുവിന് കൊടുക്കുകയും ചെയ്യുന്നു.അങ്ങനെ അവർക്ക് കല്പനാഗൌരവദോഷം വരികയാണ് ചെയ്തത്. കപിലശാസ്ത്രത്തിന് ആ ദോഷമില്ല.

ഈശ്വരൻ പ്രയോജനത്തിനായി സൃഷ്ടി നടത്തി എന്ന് ഈശ്വരനെ അഗീകരിച്ചാല് അംഗീകരിക്കേണ്ടിവരും.അപ്പോൾ,എല്ലാ വിഭൂതിയും നേടിയിട്ടില്ല എന്നു വരും.നേടിയെങ്കിൽ ഇനിയൊരു പ്രയോജനവും ഇല്ലല്ലോ.അപ്പോൾ പറഞ്ഞ ലക്ഷണം ശരിയാവില്ല.ദുഃഖമുളള പ്രാണികളെ സൃഷ്ടിക്കയാൽ കരുണാശാലിയല്ല എന്നു വരും.ഇതൊക്കെ പറഞ്ഞാണ് ഈശ്വരനെ നിരാകരിച്ച് മനുഷ്യാവതാരത്തെ മാത്രം ഈ പേരുകള് പറഞ്ഞുവിളിച്ചത്. പക്ഷേ,ഒരു മനുഷ്യന് പ്രപഞ്ചസൃഷ്ടി സാദ്ധ്യമല്ല എന്ന പ്രാഥമികസത്യം അവർ വിസ്മരിച്ചുപോയി. അങ്ങനെ,പറഞ്ഞ ലക്ഷണമൊക്കെയും തെറ്റിച്ചു. ഈശ്വരവാദികളായ സാംഖ്യരും നിരീശ്വരവാദികളായ പിൽക്കാലസാംഖ്യരും ഒരുപോലെ അചേതനമായ പ്രകൃതിപരിണാമം അംഗീകരിക്കുന്നു.

ഗുണാനുസൃതമായിട്ടാണ് പ്രാണികളുടെ കർമ്മം.കർമ്മാനുസൃതമായിട്ടാണ് സുഖദുഃഖാനുഭവം.അപ്പോൾ പ്രപഞ്ചത്തിന് മുഴുവനും ആധാരമായി ഈശ്വരനെ അംഗീകരിക്കുമ്പോള് വരുമെന്നു ശങ്കിക്കുന്ന കല്പനാഗൌരവദോഷമോ കരുണയില്ലായ്മയോ ഉദിക്കുന്നതേയില്ല. മാത്രമല്ല,സർഗ്ഗം പ്രയോജനത്തിനാണെന്ന് കപിലസാംഖ്യത്തിലില്ല.ഒന്നിനുമല്ലാത്ത വെറും പ്രേമംകൊണ്ടുമാത്രം, അഹൈതുകീഭക്തികൊണ്ടുമാത്രം, സംഭവിക്കുന്ന ലീലയാണത്.സാത്വികമായ അർത്ഥമാണതിന്ന്.പ്രയോജനത്തിനുവേണ്ടിയേ കർമ്മം ചെയ്യൂ എന്നത് രാജസപ്രകൃതികൾക്കു മാത്രമേ ബാധകമാവൂ.കർമ്മകാണ്ഡവും അത്തരം പ്രയോജനവാദികൾക്കാണ്.

കപിലർ സൂത്രരൂപത്തില് രചിച്ച സാംഖ്യം തന്റെ ശിഷ്യനായ ആസുരിക്ക് ഉപദേശിച്ചു. ആസുരി ശിഷ്യനായ പഞ്ചശിഖന് ഉപദേശിച്ചു.പരമ്പരയായി ലഭിച്ച ഈ ശാസ്ത്രത്തെ പഞ്ചശിഖന്റെ പരമ്പരയിലെ ഈശ്വരകൃഷ്ണൻ ചുരുക്കമായി 72 ശ്ലോകത്തിലാക്കി എഴുതി. ഈശ്വരകൃഷ്ണന്റെ സാംഖ്യകാരികയിലെ മൂലപ്രകൃതി എന്ന മൂന്നാം ശ്ലോകത്തെ ശ്രീശങ്കരഭഗവദ്പാദർ സൂത്രത്തിൽ ഉദാഹരിച്ചുകാണിക്കയാല് ശങ്കരനു മുമ്പാണ് ഈശ്വരകൃഷ്ണന്റെ സാംഖ്യകാരിക രചിച്ചത്. മാത്രമല്ല,ശങ്കരന്റെ ഗുരു ഗൌഡപാദൻ ഈ ഗ്രന്ഥത്തിന് ഭാഷ്യം രചിച്ചിട്ടുണ്ട്. വേദാന്തപക്ഷക്കാർക്ക് ഈ പുരാതനശാസ്ത്രം വളരെ അമൂല്യമായിരുന്നെന്ന് ഇതിൽനിന്നനുമാനിക്കാം. വാചസ്പതിമിശ്രന്റെ ഭാഷ്യം സാംഖ്യതത്വകൌമുദിയാണ് .ഉപനിഷദമാർഗ്ഗാനുസൃതം വസ്തുവെ അനുസന്ധാനം ചെയ്ത് നന്മ അടയുന്നതിനുള്ള ജ്ഞാനസാധകമാണ് സാംഖ്യശാസ്ത്രം.

വാചസ്പതിമിശ്രന്റെ ഗ്രന്ഥം ഇങ്ങനെ ആരംഭിക്കുന്നു:

ശ്രീ ശ്രീമതേ വാസുദേവായനമഃസർവ്വതന്ത്രസ്വതന്ത്രശ്രീവാചസ്പതിമിശ്രവിരചിതാ സാംഖ്യതത്വകൌമുദി പ്രാരഭ്യതേ.

ഇതിന്റെ തമിഴുപരിഭാഷയും ഈശ്വരകൃഷ്ണന്റെ കാരികക്ക് ഗൌഡപാദഭാഷ്യത്തേയും ആധാരമാക്കിയാണ് ഈ മലയാളഗ്രന്ഥം.

1. അജാമേകാം ലോഹിതശുക്ലകൃഷ്ണാം ബഹിഃപ്രജ്ഞാഃസൃജമാനാം ന മാമഃ അജായേതാം ജുഷമാണാ ഭജന്തേ ജഹാത്യേജാ ഭുക്തഭോഗാം നുമസ്താൻ.
2. കപിലായ മഹാമുനയേ മുനയേ ശിഷ്യായ തസ്യ ചാസുരയേ പഞ്ചശിഖായ തഥേശ്വരകൃഷ്ണായൈ തേ നമസ്യാമഃ

ലോകത്തിൽ ഒരാള് ഒരുകാര്യം ചെയ്യുന്നതിന്നുമുമ്പ് അതുകൊണ്ട് എന്തുഫലം, ചെയ്യാതിരുന്നാൽ എന്തു സംഭവിക്കും എന്നെല്ലാം ആലോചിക്കുന്നത് സ്വാഭാവികമാണ്. ഒരാൾ, മറ്റൊരാളുടെ ഉപദേശം ശ്രദ്ധിക്കണമെങ്കില്, ആ ഉപദേശം തരുന്നആൾ നമുക്കറിയേണ്ടതിനെക്കുറിച്ച് പറഞ്ഞുതരാനുള്ള അറിവുള്ളവനാകണം.അത്തരം ശ്രേഷ്ഠനായ ഒരാളെ കണ്ടാൽ ജ്ഞാനജിജ്ഞാസു നായം ലൌകികഃനാപി പരീക്ഷക (ഇവൻ ലൌകികനുമല്ല,പരീക്ഷകൻ അഥവാ ഗവേഷകനുമല്ല വെറും ഉന്മത്തനാണെന്നും പറഞ്ഞ് ഉപേക്ഷിച്ചുകളകയില്ല.ആ ഉപദേശം ശ്രദ്ധിച്ചു സ്വീകരിക്കും.ഏതൊന്നറിഞ്ഞാൽ പരമപുരുഷാർത്ഥമായ മോക്ഷം കിട്ടുമോ അതൊന്നുമാത്രമാണ് ജ്ഞാനി അറിയാനാഗ്രഹിക്കുന്ന വിഷയം.മോക്ഷോപദേശം ചെയ്യുന്ന ശാസ്ത്രത്തെ അവർസ്വീകരിക്കും.മോക്ഷസാധനമായ പ്രകൃതിപുരുഷവിവേകസാക്ഷാത്കാരത്തിന് സാധനമായും വിവേകജ്ഞാനമായും ഇരിക്കുന്ന ഈ ശാസ്ത്രവിഷയം അതില് ജിജ്ഞാസയുള്ളവർക്കുവേണ്ടി അവതരിപ്പിക്കുന്നു.

മൂലം 1. ദുഃഖത്രയാപിഘാതാ ജിജ്ഞാസാ തദപഘാതകേ ഹേതൌ.

ദൃഷ്ടേ സാപാർത്ഥാ ചേന്നൈകാന്താത്യന്തതോഭാവാത്.

ഭാഷ്യം- ദുഃഖം ഇതി.ഏവം ഹി ശാസ്ത്രവിഷയോന വിജ്ഞാസ്യേത,യദി ദുഃഖം നാമ ജഗതി തസ്യാത്,സദ്വാനജിഹാസിതം.,ജിഹാസിതം വാ അശക്യസമുഛേദത്വേ അപി ച ശാസ്ത്രവിഷയസ്യ ജ്ഞാനസ്യാനപായഭൂതത്വാദ്വാ,സുകരസ്യോപായാന്തസ്യ സദ്ഭാവാദ്വാ.

ദുഃഖത്രയാഭിഘാതാത് – ആദ്ധ്യാത്മികം,ആധിഭൌതികം,ആധിദൈവികം എന്ന മൂന്നു ദുഃഖങ്ങളാൽ പീഢിക്കപ്പെട്ട്.

തദപഘാതകൈഃ – ആ മൂന്നിനേയും ശമിപ്പിക്കാനായി

ഹേതോഃ –കാരണം(സാധനം. സാധകമായ കാരണം)

ജിജ്ഞാസ – അറിയാനുള്ള ആഗ്രഹം

ഭവതി- ഉണ്ടാവുന്നു

ദൃഷ്ടേ – പ്രത്യക്ഷമായി കാണാവുന്ന ഉപായങ്ങളാൽ,

സാ - ആ

അപാർത്ഥാ - ഫലമില്ലാത്തത്

(ഇതി )ചേത് – എന്നു പറയാമോ .എന്നാൽ,

ഏകാന്താത്യന്തതോ അഭാവാത്- നിശ്ചയമായും ദുഃഖനിവൃത്തി ലഭിക്കല്, പോയദുഃഖംവീണ്ടും വരാതിരിക്കൽ ഇവരണ്ടും കാണാത്തതിനാല് (അഭാവം)വ്യർത്ഥമെന്ന് പറയാനാവില്ല.

ഭാഗവതം തൃതീയസ്കന്ധത്തിൽ ദേവാഹൂതി കപിലനോട് അനിവൃത്തനിമിത്തത്വാത് പുനഃ പ്രത്യവതിഷ്ഠതേ (ശ്ലോ 20)എന്നു ചോദിക്കുന്നു.അതുതന്നെ ഇവിടെ മറ്റൊരു രീതിയില് പറയുന്നു.എന്തുകൊണ്ടാണ് ലൌകികർക്ക് ഈ ശാസ്ത്രവിഷയത്തില് ജിജ്ഞാസ ഇല്ലാതിരിക്കുന്നത്.

1. ദുഃഖം എന്ന ഒന്ന് അവർക്കില്ലാത്തതുകൊണ്ടാണോ . (അല്ല)
2. ദുഃഖത്തെ നീക്കണമെന്ന ആശ ഇല്ലാത്തതുകൊണ്ടാണോ (അതുമല്ല)

3. ആശയുണ്ട്.എന്നാൽ പ്രയത്നം ചെയ്താലും പൂർണ്ണമായി നീങ്ങാത്തതാമ് ദുഃഖമെന്ന വിചാരം കൊണ്ടാണോ (അനിവൃത്തനിമിത്തത്വം)
4. നീങ്ങും.പക്ഷേ വീണ്ടും വരും.(പുനഃപ്രത്യവതിഷ്ഠതേ)അപ്പോൾ മലയിലേക്ക് കല്ലുരുട്ടിക്കയറ്റിയ പോലെയാവും നുകരുതിയിട്ടാണോ.
5. ഈ ശാസ്ത്രത്തിലുപദേശിച്ചത് അതിനു സാധകമാവില്ല എന്നു കരുതിയിട്ടാണോ.
6. ഈ ഉപദേശം ഉൾക്കൊള്ളാനുംഅനുഷ്ഠിക്കാനും എനിക്ക് സാധിക്കയില്ല എന്നു വിചാരിച്ചിട്ടാണോ
7. ഇതേഫലം തരുന്ന മറ്റേതെങ്കിലും എളുപ്പവഴി ഉണ്ടെന്നതുകൊണ്ടാണോ.

ദുഃഖം ശരീരത്തിലുള്ളതും ശരീരബാഹ്യവുമുണ്ട്.(ആന്തരോപായസാദ്ധ്യം, ബാഹ്യോപായ സാദ്ധ്യം). വാത,പിത്ത,കഫാദിത്രിധാതുവൈഷമ്യം കൊണ്ട് ഉണ്ടാവുന്ന ആദ്ധ്യാത്മികമായ ദുഃഖം ശാരീരികമാണ്. കാമ,ക്രോധ,ലോഭ,മോഹങ്ങൾ,ഭയം,അസൂയ,വിഷാദം എന്നിവകൊണ്ടുണ്ടാവുന്ന ആദ്ധ്യാത്മികദുഃഖം മാനസികവും.

മനുഷ്യർ,പശു,മൃഗം,പക്ഷി,പാമ്പ്,മരം,കല്ല്,ആയുധം ഇവകൊണ്ട് ശരീരത്തിൽ ആധിഭൌതികദുഃഖം ഉണ്ടാവുന്നു.യക്ഷരാക്ഷസവിനായകാദിഗ്രഹങ്ങളാല് ബാധകൊണ്ടുണ്ടാവുന്ന ദുഃഖമാണ് ആധിദൈവികം. ഈ മൂന്നുവിധദുഃഖങ്ങളും ഓരോജീവന്റെയും രജോഗുണപരിണാമമായ കർമ്മം കൊണ്ട് അതിന്റെ ഫലമായി അനുഭവിച്ചുതീർക്കേണ്ട ദുഃഖങ്ങളാണ്. ഇതാണ് കർമ്മ സിദ്ധാന്തം. കർമ്മസിദ്ധാന്തത്തിന്റെ കാതല് To every action there is an equal and opposite reaction എന്നുതന്നെയാണ്.

ദുഃഖനിവൃത്തിക്കു സാധനമായി ഉള്ളിലിരിക്കുന്നത് അന്തഃകരണമാണ്.മനുഷ്യന്റെ അന്തഃകരണത്തിൽത്തന്നെയാണ് സുഖദുഃഖങ്ങളിരിക്കുന്നത്. ദുഃഖമുണ്ടാവുമ്പോള്,ഇത് പ്രതികൂലമാണ്, ഇതൊഴിവാക്കണമെന്ന വിചാരവും അന്തഃകരണത്തിൽ തന്നെ ഒപ്പം ജനിക്കുന്നു. അന്തഃകരണം കണ്ണാടിപോലെയാണ്.ജീവൻ അതില് പ്രതിബിംബിക്കുന്നു.അഴുക്കുള്ള കണ്ണാടി നോക്കിയാൽ മുഖത്തും അഴുക്കുള്ല പോലെ തോന്നും.അതുപോലെയാണ് ,ദുഃഖമെന്ന അഴുക്കുള്ള അന്തഃകരണത്തിൽ ജീവന് ദുഃഖമുള്ളതെന്ന് തോന്നിക്കുന്നത്. ഇതിനെയാണ് ഇവിടെ അഭിഘാതമെന്നു പറഞ്ഞത്.ജീവന്റെ ത്രിവിധമായ ദുഃഖാനുഭവം ,അവയെ തീർക്കണമെന്ന ഇഛാശക്തി,അതിനുള്ള സാധനോപായത്തെ അന്വേഷിക്കുന്ന അന്വേഷണം ,ആ സാധനോപായം –ഇവയാണ് സാംഖ്യശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെടുന്നത്.(ശാരീരികവും മാനസികവുമായ ദുഃഖങ്ങൾക്ക് പ്രതിവിധിയായ ആയുർവ്വേദവും യോഗശാസ്ത്രവും അങ്ങനെയാണ് സാംഖ്യശാസ്ത്രത്തിൽപ്പെടുന്നത്.)

സാംഖ്യസിദ്ധാന്തപ്രകാരം ദുഃഖം നിത്യമാണ്. അതിനെ പൂർണ്ണമായി നശിപ്പിക്കാനാവില്ല. ദുഃഖാനുഭവം വരാതെ തടയാൻസാധിക്കും.ഇപ്രകാരം തടയുന്ന മാർഗ്ഗങ്ങളെ സാംഖ്യം പ്രതി പാദിക്കയാലാണ് ജ്ഞാനികളും ലൌകികരും ഒരുപോലെ സാംഖ്യം അറിയാനാഗ്രഹിക്കുന്ന ത് .ദുഃഖത്രയം ലോകപ്രസിദ്ധമാണ്.അവയെ ഒഴിവാക്കണമെന്ന മനുഷ്യന്റെ ആഗ്രഹവും പ്രസിദ്ധമാണ്. പുരുഷപ്രയത്നം കൊണ്ട് അതിനു സാധിക്കും.അനുഭവം കൊണ്ട് അറിയാവു ന്നതും എല്ലാവർക്കും അനുഷ്ഠിക്കാവുന്നതുമായ മാർഗ്ഗങ്ങള് സ്വീകരിക്കാനാണ് ആളുകളിഷ്ടപ്പെ ടുക. കാൽക്കീഴിൽത്തന്നെ തേൻകിട്ടുമെങ്കിൽപ്പിന്നെ തേനും തേടി മലകയറുന്നതെന്തിന് എ ന്നാണ് എല്ലാവരും വിചാരിക്കുന്നത്.

ശാരീരികദുഃഖനിവാരണത്തിന് വൈദ്യശാസ്ത്രം

മാനസികദുഃഖനിവാരണത്തിന് അന്നപാനാദികളും സൌന്ദര്യമുള്ള വസ്തുക്കളും സുഗന്ധലേപനങ്ങളും വസ്ത്രാലങ്കാരങ്ങളും

ആധിഭൌതികദുഃഖങ്ങൾക്ക് നീതിശാസ്ത്രം,കുശലത,അവസ്ഥാനം,അഭ്യാസം,അദ്ധ്യാസം

ആധിദൈവികദുഃഖങ്ങൾക്ക് മണിമന്ത്രഔഷധാദികൾ, എന്നിവ മാത്രം മതിയെന്ന് കരുതി ലൌകികർഅവ തേടിപ്പോകുന്നു.പലജന്മങ്ങൾകൊണ്ടുമാത്രം നേടാവുന്ന തത്വജ്ഞാനമെന്ന ഉപായത്തെ ,സുലഭമായ ഇത്തരം ഉപായങ്ങളില് വിശ്വസിച്ച് ലൌകികമനുഷ്യര് അവഗ ണിക്കയാണ് പതിവ്. എന്തിനിത്ര വിഷമിക്കണം എന്നുകരുതിയാണ് ഈ ഉപേക്ഷ.ഇതിനെ സാംഖ്യശാസ്ത്രം നിരാകരിക്കുന്നു.

മേല്പറഞ്ഞ ഉപായങ്ങളെക്കൊണ്ട് ദുഃഖം മുഴുവനായി മാറുന്നുണ്ടോ. മാറിയാലും ആ മാറ്റം ശാശ്വതമാണോ.വീണ്ടും ദുഃഖം വരുന്നില്ലേ .രസായനാദികല്പങ്ങൾ സേവിക്കുന്നതുകൊണ്ട് ശാരീരികരോഗങ്ങളില്ലാതാവുന്നുണ്ടോ. ധനം,ഭക്ഷണം, സുന്ദരവസ്തുക്കൾ,പാനീയങ്ങളെ ന്നിവകൊണ്ട് മനോദുഃഖം ശമിക്കുന്നുണ്ടോ. നീതിശാസ്ത്രംകൊണ്ട് ആധിഭൌതികദുഃഖമോ മന്ത്രസിദ്ധികൊണ്ട് ആധിദൈവികദുഃഖമോ ഇല്ലാതാവുന്നുണ്ടോ. ഇവക്കെല്ലാം സ്വാനുഭവം കൊണ്ടുതന്നെ ഉത്തരം പറയാവുന്നതാണ്.സുലഭങ്ങളായ ഈ വഴികളൊന്നും നിത്യമായ ദുഃഖനിവൃത്തി ഉണ്ടാക്കുന്നില്ല.ഇനിയൊരിക്കൽ ഒരു ദുഃഖവും ഉണ്ടാകാത്ത വിധം തടുക്കുന്നതുമി ല്ല.ദുർല്ലഭവും ഏകവുമായ ആ ഒറ്റ ഉപായത്തെ അറിയാന് അതിനാലാണ് ജ്ഞാനി ഇഛിക്കു ന്നതും അന്വേഷിക്കുന്നതും. മുൻപറഞ്ഞ ദൃഷ്ടോപായങ്ങള് ദുഃഖനിവൃത്തിക്ക് സാധകമല്ലെങ്കിലും വേദോക്തകർമ്മങ്ങൾസാധകമാകയില്ലേ. വേദത്തിൽ സോമം പിഴിഞ്ഞ് ഹോമം ചെയ്യുന്ന വിധികൾ പറയപ്പെട്ടിട്ടുണ്ട്. ഏകാഹം (ഒരുദിനം. മാത്രം ആഹുതി)മുതൽ സംവത്സരങ്ങളോ ളം നീണ്ടുനില്ക്കുന്ന കർമ്മങ്ങളുണ്ട്.ഇഷ്ടി,പശു മുതലായ അനേകം കർമ്മങ്ങളുണ്ട്. സ്വർഗ്ഗകാമി ക ൾ ഇന്നയിന്ന കർമ്മം ചെയ്യണമെന്ന് വേദോക്തിയുണ്ട്. ദുഃഖസംബന്ധമില്ലാത്ത സുഖമാ

ണ് സ്വര്ഗ്ഗമെങ്കിൽ ദുഃഖം പിന്നെ ഉണ്ടാവുകയില്ലല്ലോ. ഒരാൾ ഒരു കരാറില് ഒരു വീട്ടില് ഒരു വർഷം വാടകകൊടുത്ത് താമസിക്കുന്നു.കാലാവധികഴിഞ്ഞാൽ ആ സുഖം ഒഴിഞ്ഞുകൊടുക്കണം. ഹോമാദികളെക്കൊണ്ടു സമ്പാദിച്ച സ്വർഗ്ഗസുഖത്തിന് നിശ്ചിതകാലാവധിയുണ്ട്. അതു കഴിഞ്ഞാൽ വീണ്ടും ദുഃഖം അനുഭവിക്കണം. ഇനി ദുഃഖമില്ല എന്ന അവസ്ഥ അതിനാൽ വേദോക്തകർമ്മങ്ങൾകൊണ്ടുപോലും ലഭിക്കയില്ല.

സ്വർഗ്ഗം അവസാനമുള്ളതോ അല്ലാത്തതോ എന്ന് അനുഭവിച്ചവരില്ലാത്തതിനാല് അതിന്റെ സ്വരൂപം ശാസ്ത്രദ്വാരാ അറിയാനേ നിവൃത്തിയുള്ളു.സ്വർഗ്ഗകാമി ഇന്നകർമ്മം ചെയ്യണമെന്ന് നിർദ്ദേശിക്കുന്ന വേദശാസ്ത്രം സോമം കുടിച്ച് അമൃതത്വം നേടി എന്നും പറയുന്നുണ്ട്. അമൃതത്വം നിത്യമോക്ഷമാണ്.സോമയാഗത്താൽ നിത്യസ്വർഗ്ഗസുഖം കിട്ടുമെന്ന് അതിനാലാണ് പറയുന്നത്.സോമയാഗം ചെയ്തവർക്ക് അമൃതത്വം കിട്ടുമെങ്കില് വൈദികകർമ്മം കൊണ്ട് ആത്യന്തികമുക്തി (ദുഃഖനിവൃത്തി)കിട്ടേണ്ടതാണ്. അതിനാൽ ഒരു മുഹൂർത്തം , യാമം, അഹോരാത്രം ,മാസം,വർഷം എന്ന് നിശ്ചിതഅളവില് ചെയ്തുതീർക്കാവുന്നതും പല ജന്മത്തെ കൊണ്ടു ലഭിക്കാവുന്നതും (തത്വജ്ഞാനം)എന്ന് രണ്ടു വിധം ദുഃഖനിവൃത്തി കിട്ടും. ഇതില്വൈദികകർമ്മം സുലഭം. തത്വജ്ഞാനം ദുർല്ലഭം. ഇവയിൽ ദുർല്ലഭമായ തത്വജ്ഞാനത്തെ സുലഭമായ വൈദികകർമ്മത്തേക്കാളും ശ്രേഷ്ഠമായി സാംഖ്യം കരുതുന്നു. ശങ്കരാചാര്യരും ഈ അഭിപ്രായമാണ് സ്വീകരിച്ചിട്ടുള്ളത്.

മൂലം 2 .ദൃഷ്ടവദ് ആനുശ്രവികഃസ ഹ്യവിശുദ്ധിക്ഷയാതിശയയുക്തഃ

തദ്വിപരീതഃശ്രേയാൻ വ്യക്താവ്യക്തജ്ഞവിജ്ഞാനാത്

ആനുശ്രവികഃ  വേദമൂലം അറിയപ്പെടുന്ന ജ്യോതിഷ്ടോമാദിസമൂഹം

ദൃഷ്ടവദ്   ദൃഷ്ടമായ ഉപായങ്ങൾക്ക് തുല്യമാണ്.

കുതഃ   എന്തെന്നാൽ,

സഃ   ആ വൈദികകർമ്മങ്ങൾ,

അവിശുദ്ധി   പശുഹിംസ മുതലായ അശുദ്ധി

ക്ഷയം   നാശം

അതിശയം   അതിശയകരമായ അപൂർവ്വത(ഉയർവ്വ്,മഹിമ)

യുക്തം   ഇവയോടുകൂടിയതാണ്.

വ്യക്താവ്യക്തജ്ഞവിജ്ഞാനാത്     വ്യക്തം(കാര്യം),അവ്യക്തം(കാരണം)ജ്ഞൻ (ജീവൻ)

ഇവയുടെ വിജ്ഞാനം

തദ്വിപരീതം     ആ വൈദികകർമ്മത്തിനുവിപരീതമായ ശ്രേയസ്സാണ്.

അനാദികാലമായി ഗുരുശിഷ്യപരമ്പരകൾ വാമൊഴിയായി കൈമാറികേട്ടുകേട്ട് (കേൾവി, ശ്രുതി) പഠിച്ചതാകയാലാണ് വേദത്തെ അനുശ്രവമെന്നു വിളിക്കുന്നത്.അതേ വേദംതന്നെയാണ് കർമ്മകാണ്ഡവും ജ്ഞാനകാണ്ഡവും ഉപദേശിച്ചിട്ടുള്ളത്.ആത്മാവിനെ അറിയുക. പ്രകൃതിയെ പുരുഷനിൽനിന്നു വിവേചിച്ചറിയുക.അപ്രകാരം അറിഞ്ഞവരാരും അതിനോട്ടു വീണ്ടും ബന്ധിതരാകുന്നില്ല എന്ന് ബൃഹദാരണ്യകത്തില് ഉപദേശിക്കപ്പെടുന്നു.ഈ ജ്ഞാനം ഉണ്ടാകാതെ ,അതിനെ ചിന്തിച്ചറിയാതെ വെറുതെ വൈദികകർമ്മം അറിഞ്ഞതുകൊണ്ടോ ആചരിച്ചതുകൊണ്ടോ ദുഃഖനിവൃത്തി വരികയില്ല.അതിനാൽ,വൈദികകർമ്മാചരണം മുമ്പുപറഞ്ഞ ദൃഷ്ടോപായാചരണങ്ങൾക്കു തുല്യമാണെന്നു പറഞ്ഞിരിക്കുന്നു.അത് പൂർണ്ണ ദുഃഖനിവൃത്തി തരുന്നില്ല.അംഗോപാംഗം സോമയാഗം ചെയ്തുതീർക്കണമെങ്കില് അതില് പശ്വാലംബനമുണ്ട്. പ്രാണിഹിംസയുടെ അവിശുദ്ധി കലർന്നിട്ടുണ്ട്. നെല്ല് മുതലായവ കുത്തുമ്പോൾപോലും നാമറിയാതെ പ്രാണിഹിംസ ചെയ്യുന്നുണ്ട്.ചെടികളും വൃക്ഷങ്ങളും മുളക്കുന്ന വിത്തുകളുമെല്ലാം ജീവനുള്ളവയാണെന്ന് മേധാവികളായ ജ്ഞാനികൾ പണ്ടേ നിശ്ചയിച്ചിട്ടുണ്ട്. പഞ്ചശിഖാചാ ര്യ ൻ സോമയാഗം പശുഹിംസകൊണ്ടുള്ള സ്വല്പപാപസംഗരമുള്ളതാണെന്നു പറയുന്നു. പ്രായ ശ്ചിത്തം കൊണ്ട് പാപം പോക്കാം.പാപഫലമായ സ്വല്പദുഃഖവും സ്വർഗ്ഗാനുഭവകാല ത്ത് അനുഭവിക്കേണ്ടിവരും.പുണ്യംകൊണ്ടുള്ള സ്വർഗ്ഗസുഖമെന്ന അമൃതത്തിൽ മുഴുകിയവ ർക്ക് സ്വല്പപാപംകൊണ്ടുള്ള ദുഃഖമെന്ന തീപ്പൊരി സഹിക്കാവുന്നതേയുള്ളു എന്നാണ് അദ്ദേ ഹത്തിന്റെ പക്ഷം. ഇത് ശരിയാണോ.

ചില ഓഫീസുകളിൽ വാതില്ക്കല് പ്രവേശനമില്ല എന്ന് എഴുതിവെച്ചിരിക്കും.അത് അവിടെ ജോലി ചെയ്യുന്നവർക്ക് ബാധകമായ നിരോധനമല്ല. ടിക്കററില്ലാതെയും ടിക്കറ്റ് എക്സാമിനർക്ക് തീവണ്ടിയില് കയറാം വിലക്കുകള് മറ്റുള്ളവർക്കുള്ളതാണ്.പ്രാണിഹിംസ പാടില്ല എന്ന ഉപദേശം ജ്യോതിഷ്ടോമത്തിലെ പശ്വാവലംബനമെന്ന വിശേഷവിധിസ്ഥാനത്ത് ബാധകമല്ലെന്നും അതില് അല്പദോഷമേ ഉള്ളുവെന്നും ഉള്ള വാദത്തിനുത്തരം ഇതാണ്ഃ എവിടെ ഇന്നതു ചെയ്യരുത് എന്ന സാമാന്യനിയമമുണ്ടോ,അവിടെ ഇന്നതുചെയ്തുകൊള്ളമമെന്ന വിശേഷവിധിക്ക് വിരോധമേർപ്പെടുന്നതോ,സാമാന്യവിധി വിശേഷവിധിയാൽ ബാധിക്കപ്പെട്ട് വിശേഷവിധിയുടെ പ്രവൃത്തി ഇല്ലാത്ത സ്ഥലത്തു ചെയ്യുന്നതായോ അംഗീകരിക്കപ്പെടുന്നു.അതില്ലാത്ത സ്ഥലത്ത് അംഗീകരിക്കുന്നുമില്ല.

പ്രാണിഹിംസ പാടില്ല എന്നത് സാമാന്യനിയമം.

സോമയാഗത്തിൽ പശ്വാലംബനം ചെയ്യണമെന്നത് വിശേഷവിധി.

ഒന്നാമത്തെ നിയമം രണ്ടാമത്തെ വിധിക്ക് വിപരീതമാണ്.രണ്ടാമത്തേത് ഒന്നാമത്തേതിനാൽ ബാധിക്കപ്പെടുന്നുണ്ട്.രണ്ടാമത്തെ സോമയാഗമെന്ന ക്രിയ നടക്കാത്തിടത്തേ ഒന്നാമത്തേതിന് അംഗീകാരമുള്ളൂ എന്നും യാഗവേദിയില് അതിന് അംഗീകാരമില്ല എന്നും ഉള്ള പ്രശ്നങ്ങൾ വരും.സാമാന്യവിധി ഏതുകാര്യത്തെ ഏതുഫലത്തിന് സാധനമായി ഉപയോഗിക്കുന്നുവോ ആ കാര്യത്തെ വിശേഷവിധി ആ ഫലസാധകമല്ല എന്നുപദേശിച്ചാല് സാമാന്യ, വിശേഷങ്ങള് തമ്മില് വിരോധം സംഭവിക്കും.പ്രകൃതത്തിൽ പശുഹിംസ പാപമാണെന്ന് സാമാന്യനിയമം, പശുഹിംസ യാഗസാധനമാണ് എന്നല്ലാതെ ,പശുഹിംസ കൊണ്ട് പാപമില്ല എന്ന് വിശേഷവിധി പറഞ്ഞിട്ടില്ല.

മുഖ്യമായി ഒന്നിനെ ഉദ്ദേശമായും ഒന്നിനെ വിധേയമായുമുള്ളത് ഒരു വാക്യം. അനേകം ഉദ്ദേശ്യം, അനേകം വിധേയമെങ്കിൽ,ഒരു വാക്യത്തെ പലവാക്യമായി കല്പിക്കേണ്ടിവരും. അങ്ങനെ കല്പിതമായ വാക്യങ്ങൾ നമ്മുടെ അഭിപ്രായമനുസരിച്ച് കല്പിതമാണ്. മൂലവാക്യംപോലെ അവയ്ക്കും പ്രാമാണ്യമുണ്ട്.ഈ വാക്യഭേദം ദോഷമാണെന്നാണ് പൂർവ്വമീമാംസാപക്ഷം. ഇവിടെ രണ്ടു വിധികളും വെവ്വേറെ വിഷയങ്ങളെ പ്രധാനമായെടുത്ത് ഉപദേശിക്കാനാരംഭിച്ചിരിക്കയാൽ,അവയ്ക്ക് വിരോധമില്ല.പശുഹിംസ യാഗസാധനമെന്ന നിലയിൽ ഇഷ്ടസാധനമെന്നു വരികിലും പാപമുണ്ടാകുന്നതിനാല് അനിഷ്ടസാധനവുമാണ്.ഭാഗവതത്തിലെ പുരഞ്ജനോപാഖ്യാനം ഇത് വ്യക്തമാക്കുന്നുണ്ട്. വിഷം കലർന്ന മധുരാന്നം വിശപ്പുള്ളവന് തിന്നു. അയാളുടെ വിശപ്പുമാറി എന്നത് ഇഷ്ടസാധനം. വിഷം ഉള്ളിൽ ചെന്നിന്റെ ദോഷഫലം അനു ഭവിക്കയും ചെയ്തു. അത് അനിഷ്ടസാധനം. അതുപോലെ ഒന്നാണ് യാഗത്തിലെ പശുഹിം സ. അത് അവിശുദ്ധി തന്നെയാണ്. അതിന്റെ ദോഷഫലവും ചെയ്തവൻഅനുഭവിച്ചേ മതി യാവൂ.

രണ്ടാമതു പറഞ്ഞത് ക്ഷയമാണ്.ഒരു പ്രത്യേകകാലത്തേക്കുമാത്രമേ യാഗാദികർമ്മഫലമായ സുഖം അനുഭവിക്കാനാവൂ.ആ സുകൃതം ക്ഷയിച്ചാൽ,മുന്നുദുഃഖവും വീണ്ടും അനുഭവിക്കണം . ലോകത്തിൽ ഏതേത് സത്തായും ഉല്പത്തിയുള്ളതായും ഇരി ക്കുന്നുവോ,അവയെല്ലാം ഒരു കാലത്ത് നശിക്കും.അസത്തായിത്തീരും.സ്വർഗ്ഗസുഖം അങ്ങനെയാണ്. നിത്യമല്ല.ശ്രുതി സ്വർഗ്ഗസുഖത്തെ നിത്യമെന്നല്ല,പറഞ്ഞിട്ടുള്ളത്.സോമയാഗത്തേക്കാളെളുപ്പം അനുഷ്ഠിക്കാവുന്ന കർമ്മങ്ങളാലും സ്വർഗ്ഗസുഖം കിട്ടും.അത് സോമയാഗം കൊണ്ടുകിട്ടുന്ന സ്വർഗ്ഗസുഖത്തേക്കാൾ കുറഞ്ഞ കാലത്തേക്കാണ്.അപാമസോമമമൃതാ എന്ന മന്ത്രത്തില് അതാണ് സൂചിതം. അമൃതത്തിന് ഈ സന്ദർഭത്തില് പുരുഷാർത്ഥമായ മുക്തി എന്നർത്ഥമില്ല. വിഷ്ണുപുരാണത്തിൽ സ്വർഗ്ഗവാസം അമൃതത്വമെന്നുപദേശിക്കുന്നതും ഈ അർത്ഥത്തിലാ

ണ്.മഹാനാരായണോപനിഷത്ത് കർമ്മം കൊണ്ട് മുക്തി കിട്ടില്ല എന്ന് തെളിവായി ഉപദേശിക്കുന്നു.(10.5)

ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേഅമൃതത്വമാനശുഃ

പരേണ നാകം നിഹിതം ഗുഹായാം വിഭ്രാജതേ യദ്ധ്യതയോ വിശന്തിഃ

പരമാനന്ദസ്വരൂപമായി ഹൃദയാകാശഗുഹയിൽപ്രകാശിക്കുന്ന ആത്മവസ്തു കർമ്മം കൊണ്ടോ പ്രജകൊണ്ടോ ദാനംകൊണ്ടോ അല്ല,അവയുടെ ത്യാഗം കൊണ്ടാണ് പ്രാപിച്ച് അമൃതത്വമടയാനാവുക.കർമ്മം കൊണ്ട് ബന്ധം നശിക്കുകയില്ല.കൂടിക്കൂടി വരികയേ ഉള്ളൂ. ഇതാണ് മറ്റുപനിഷത്തുക്കളും ഉപദേശിക്കുന്നത്.മക്കളുള്ളവരും ധനത്തിലാശയുള്ളവരുമായ ഋഷിമാ ർ(ഗൃഹസ്ഥർ)കർമ്മാനുഷ്ഠാനത്താല് ജനനമരണരൂപമായ സംസാരത്തെ പ്രാപിച്ചു. മനസ്സിനെ അടക്കി കർമ്മത്യാഗം ചെയ്ത ഇതരഋഷിമാരാകട്ടെ,കർമ്മംകൊണ്ടൊന്നും ലഭിക്കാനാവാത്ത പരമപദം പ്രാപിച്ചു. ഇതെല്ലാം ആലോചിച്ചറിഞ്ഞ് അപാമസോമമമൃതാ അഭൂമാ എന്ന മന്ത്രത്തിലെ അമൃതപദത്തിന്റെ അർത്ഥം മനസ്സിലാക്കണം.കർമ്മങ്ങള് കാലനിയമമുള്ള ,പരിമിതങ്ങളായ ,ക്ഷയം സംഭവിക്കുന്ന ഫലങ്ങളെ മാത്രമേ തരികയുള്ളൂ.

മൂന്നാമതുപറഞ്ഞ കാരണം അതിശയം.വലിപ്പം,ചെറുപ്പം,ഗുരുത്വം,ലഘുത്വം എന്നിവക്ക് സാധനമായിരിക്കൽ. ഇന്നകർമ്മം കൊണ്ട് ഇന്നഫലം ഇത്രകാലം എന്ന് അളവ് ഏർപ്പെടുത്തിയിരിക്കുന്നു.ജ്യോതിഷ്ടോമം ചെയ്താൽ സ്വർഗ്ഗവാസം .നൂറ് അശ്വമേധം ചെയ്താല് സ്വർഗ്ഗവാസികളുടെ അധിപനെന്ന (യജമാന)ഇന്ദ്രപദവി. വാജപേയം ചെയ്താൽ,വൈരാജ്യം (തന്നെപ്പോലുള്ള ഇന്ദ്രന്മാരുടെയെല്ലാം അധിപതി)ഇങ്ങനെ കർമ്മഫലങ്ങൾക്ക് വല്യപ്പചെറുപ്പം പറയുന്നു. ഇങ്ങനെ വരുമ്പോൾ,താഴ്ന്ന പദവിയിലുള്ളവർ ഉയർന്നപദവിയിലുള്ളവരോട് അസൂയ, ആ പദവി കിട്ടാത്തതിലുള്ള ദുഃഖം ,അവരെപ്പോലാകാനുള്ള മത്സരം എന്നിവക്ക് അടിപ്പെടുന്നത് സ്വാഭാവികം . തന്നേക്കാളും സുഖം അനുഭവിക്കുന്നതുകണ്ട് അസൂയ,കാമം, ദുഃഖമെന്നിവയിൽനിന്ന് സ്വർഗ്ഗവാസികൾക്കുപോലും മോചനമില്ലെന്നു വരുന്നു.ഇന്ദ്രനുപോലും ഇത്തരം കാമവും ദുഃഖവും ഉണ്ട്.ദുഃഖനിവൃത്തി. ഇല്ലെങ്കിൽ മോക്ഷമെവിടെ. കർമ്മങ്ങളാല് ആത്യന്തിക മുക്തിയുണ്ടാകയില്ല എന്നതിന് ഇത് തെളിവാണ്.പൂർണ്ണദുഃഖനിവൃത്തിക്ക് സത്വം(പ്രകൃതി) പുരുഷൻ(ജീവൻ)ഇവയുടെ വിവേകം വേണം.തത്വജ്ഞാനത്തിൽ പ്രാണിഹിംസ മുതലായ പാപസംബന്ധമോ അശുദ്ധിയോ ഒട്ടുംതന്നെ ഇല്ല. ന ച പുനരാവർത്തതേ എന്ന് ആവർത്തിച്ചുപറഞ്ഞ്,ഇനിയൊരിക്കലും സംസാരത്തിലേക്ക് മടക്കമില്ല എന്ന് ഛാന്ദോഗ്യം ഉറപ്പിക്കുന്നു.തത്വജ്ഞാനഫലമാണ് മോക്ഷം. അതിന് കാലാവധിയില്ല.ഉയർച്ചയോ താഴ്ചയോ ഇല്ല. തുടക്കമോ ഒടുക്കമോ ഇല്ല.

ഇനി ഇതും അനിത്യമായിക്കൂടേ എന്ന സംശയത്തിന് ഉത്തരം പറയുന്നു.ഉത്ഭവിച്ചവയെല്ലാം അനിത്യമാണ്.ദുഃഖനാശത്തിന് ഉല്പത്തിയോ നാശമോ ഇല്ല. അത് ഒരു സദ്വസ്തുവല്ല. ഇല്ലാത്ത അസദ്വസ്തുവാണ്.ഉല്പത്തിയും നാശവുമുണ്ട് എന്ന പ്രതീതി ജീവനിൽ തോന്നുന്നതു മാത്രമാണ്. താൻ ദുഃഖമില്ലാത്ത നിത്യസത്തയാണെന്ന് തത്വജ്ഞാനത്താലറിയുമ്പോള്, ജീവനിലിത് അനുഭവപ്പെടുകയാണ്. വിവേകജ്ഞാനമുണ്ടായിക്കഴിഞ്ഞാൽ ദുഃഖകാരണമോ ദുഃഖമോ ഇല്ല.പ്രകൃതിചേഷ്ടയാലാണ് ദുഃഖം. ഞാനും പ്രകൃതിയും വേറെ എന്ന തോന്നലാണ് ദുഃഖകാരണം. തത്വജ്ഞാനത്താൽ ഈ മിഥ്യ(ദുഃഖകാരണം)നീങ്ങുന്നു.എന്താണ് തത്വജ്ഞാനം.അതെങ്ങനെയുണ്ടാവുന്നു.വേദം,സ്മൃതി,പുരാണം,ഇതിഹാസം ഇവകളാൽ ആദ്യം സ്ഥൂലമായ കാര്യം, പിന്നെ സൂക്ഷ്മമായ അതിന്റെ കാരണം , ഇവരണ്ടിലുമുളള പാരാർത്ഥ്യം (പുരുഷന്റെ ഭോഗത്തില് ഹേതുവായിരിക്കൽ)എന്ന് ധർമ്മത്താല് വേറെവേറെയായി അറിയപ്പെടുന്ന പുരുഷൻ ഇവകളെ നന്നായി വിവേചിച്ചറിയണം.പിന്നീട് ഇടക്കിടക്ക് വരുന്ന സംശയങ്ങൾസാംഖ്യം മുതലായ ശാസ്ത്രദർശനങ്ങളില് പറയപ്പെടുന്ന യുക്തികളാല് ദൂരീകരിച്ച് ജ്ഞാനത്തെ ഉറപ്പിക്കണം. ദ്വേഷചിന്ത ഒട്ടും കൂടാതെ നീണ്ടകാലം ആദരപൂർവ്വം ശ്രദ്ധാപൂർവ്വം നിരന്തരം ബ്രഹ്മചര്യം, വൈരാഗ്യം എന്നിവയോടെ ജീവിക്കണം. അങ്ങനെ നിത്യാനിത്യ(പ്രകൃതിപുരുഷ) വിവേകം ലഭിക്കണം. ഇതുമാത്രമാണ് ആത്യന്തികമായ ദുഃഖനിവൃത്തി. ആദ്യത്തെ രണ്ടു സൂത്രങ്ങളാൽ സാംഖ്യശാസ്ത്രം പഠിക്കേണ്ടതിന്റെ ആവശ്യകത ഇപ്രകാരം ഉറപ്പിച്ചു.

3. മൂലപ്രകൃതിരവികൃതിർമ്മഹദാദ്യാഃപ്രകൃതിവികൃതയസ്സപ്തഷോഡശകസ്തു വികാരോ ന പ്രകൃതിർന്നിര് വികൃതിഃപുരുഷഃ

മൂലപ്രകൃതിഃ ആദ്യകാരണം ,പ്രധാനം

അവികൃതിഃ മറ്റൊന്നിന്റെ കാര്യമല്ലാത്തത്

മഹദാദ്യാഃ മഹത് എന്ന ആദ്യതത്വം മുതൽ

സപ്തഃ മഹത്,അഹങ്കാരം,പഞ്ചഭൂതതന്മാത്രാ എന്ന് 7

പ്രകൃതിവികൃതയഃ ഒന്നിനുകാരണമായും മറ്റൊന്നിന് കാര്യമായും ഇരിക്കുന്നവ

ഷോഡശകഃ പഞ്ചഭൂതം,11 ഇന്ദ്രിയം ഇവ ചേർന്ന് 16

വികാരാസ്തുഃ എപ്പോളും കാര്യമായത്

പുരുഷഃ ആത്മാവ്

ന പ്രകൃതിഃ പ്രകൃതിയുമല്ല (കാരണവുമല്ല)

ന വികൃതിഃ  വികൃതിയുമല്ല (കാര്യവുമല്ല)

ആദ്യത്തെ രണ്ടു സൂക്തം യുക്തിപൂർവ്വം സാംഖ്യശാസ്ത്രാരംഭം അത്യാവശ്യമാണെന്ന് സ്ഥാപിച്ചുഇനി സാംഖ്യശ്സ്ത്രത്തില് നിരൂപിക്കപ്പെടുന്നവയെ അവധാനപൂർവ്വം സംക്ഷേപിച്ചു പറയുന്നു.സാംഖ്യം നിരൂപണം ചെയ്യുന്ന വിഷയങ്ങൾ നാലുവിധമാണ്.1. കാരണം മാത്രമായിരിക്കുന്ന വസ്തു. 2.കാര്യം മാകത്രമായിരിക്കുന്ന വസത്ു.3.ഒന്നിനു കാരണം,മറ്റൊന്നിനു കാര്യം ആയിരിക്കുന്ന വസ്തു.4.കാര്യമോ കാരണമോ അല്ലാത്ത വസ്തു.

മൂലപ്രകൃതി അഥവാ പ്രധാനം കാരണം മാത്രമായിരിക്കുന്നു.ത്രിഗുണങ്ങളുടെ സാമ്യനിലയാണത്.സർവ്വപ്രപഞ്ചത്തിനും ആദികാരണമാമ്.അതിന്ന് മറ്റൊരു കാരണമില്ല. കാര്യകാരണാഭാവത്തിന്റെ ക്രമത്തിന് അനന്താവസ്ഥ അഗീകരിച്ചാൽ,അനവസ്ഥ (പ്രമാണമില്ലാതെ പല വസ്തുക്കളെ അംഗീകരിക്കേണ്ടിവരുന്ന ad infinitum) അംഗീകരിക്കേണ്ടിവരും. കാര്യകാരണഭാവത്തിന്റെ അവസാനം (പിന്നോട്ട് ചിന്തിക്കുമ്പോൾ) ആദികാരണമായ മൂലപ്രകൃതി എന്നും അതിന്നു മുമ്പൊന്നില്ല എന്നും അംഗീകരിക്കുന്നു.മൂലപ്രകൃതിക്ക് കാരണം അംഗീകരിക്കൽ,അതിനൊരുകാരണം,അതിനൊരു കാരണം എന്ന അനവസ്ഥ സംഭവിപ്പിക്കുന്നു.

മഹത്,അഹങ്കാരം ,പഞ്ചഭൂതസൂക്ഷ്മതന്മാത്രകൽ എന്നിവ ഏഴും പ്രകൃതിവികൃതികളാണ്. ഇവ ഒന്നിനു കാരണവും മറ്റൊന്നിനു കാര്യവുമാണ്. മഹത്ത് അഹങ്കാരത്തിനു കാരണം, മൂലപ്രകൃതിക്ക് കാര്യം. അഹങ്കാരം പഞ്ചഭൂതതന്മാത്രക്ക് കാരണം,മഹത്തിന് കാര്യം. അഞ്ചു മഹാഭൂതവും 11 ഇന്ദ്രിയവും ഉൾപ്പെട്ട ഷോഡശവികാരങ്ങള് കാരണമല്ല,കാര്യം മാത്രമാണ്.പൃഥി മുതലായ മഹാഭൂതങ്ങൾക്ക് പശു,കുടം,മരം മുതലായ കാര്യങ്ങളായും അവയ്ക്ക് പാൽ,വിത്ത് മുതലായ കാര്യങ്ങളായും,അവക്ക് തൈർ,അങ്കുരം മുതലായ കാര്യങ്ങളായും ഭവിക്കാം. പിന്നെ അവയെ കാര്യം മാത്രമെന്ന് പറഞ്ഞതെന്തുകൊണ്ട്. ഈ ശങ്കക്ക് ഉത്തരം പറയുന്നുഃ

പശു,വിത്ത് എന്നിവ പൃഥ്യാദികളിൽനിന്ന് വ്യത്യസ്തമായ തത്വങ്ങളല്ല.അവ ഉപാദാന കാര ണങ്ങളായിരിക്കുന്നു എന്നല്ലാതെ പ്രകൃതിത്വം അവയ്ക്കില്ല.ഇവിടെ പ്രകൃതിത്വം ആണ് കാര ണമായി പറഞ്ഞത്. പശു,മരം മുതലായവ സ്ഥൂലവും ഇന്ദ്രിയപ്രത്യക്ഷവും ആകയാൽ സമ മാണ്. വെവ്വേറുതത്വങ്ങളല്ല.പഞ്ചഭൂതങ്ങൾ തന്നെയാണ്. പഞ്ചഭൂതങ്ങൾ പ്രകൃതിസ്വഭാവ മുള്ളവയല്ല.കാരണമോ കാര്യമോ അല്ലാത്തത് ,പ്രകൃതിയും വികൃതിയുമല്ലാത്തത്, പുരുഷ ൻ(ജീവൻ) ഒന്നുമാത്രമാണ്.

4.ദൃഷ്ടമനുമാനമാപ്തവചനം ച സർവ്വപ്രമാണസിദ്ധത്വാദ്

ത്രിവിധം പ്രമാണമിഷ്ടം പ്രമേയസിദ്ധിഃപ്രമാണാദ്ധി

ദൃഷ്ടംഅനുമാനം ആപ്തവചനം ചഃ  പ്രത്യക്ഷം,അനുമാനം,ശ്രുതി എന്നിവ

പ്രമാണം -  പ്രമാണമെന്ന് അംഗീകരിക്കണം.

സർവ്വപ്രമാണസിദ്ധത്വാത് –മറ്റെല്ലാ പ്രമാണവും ഇതിലുൾപ്പെട്ടുകയാല്

തത്ഃ                    ആ പ്രമാമം

ത്രിവിധം- മൂന്നുവിധമാണ്.

പ്രമേയസിദ്ധിഃ  ഒരു പ്രമേയം (വസ്തു) സത്യമെന്നു (ഉണ്മ) സിദ്ധിക്കുന്നത്

പ്രമാണാദ്ധിഃപ്രമാണം കൊണ്ടുമാത്രമാണ്.

ആദ്യം എല്ലാ പ്രമാണങ്ങൾക്കും പൊതുലക്ഷണം പറയുന്നു.ഒരു വസ്തുവെ ഒരാൾ സാമാന്യമായി അറിഞ്ഞശേഷമാണ് അതിന്റെ സവിശേഷമായ ഉൾപ്പിരിവുകളെ മനസ്സിലാക്കുന്നത്.മറിച്ചല്ല.അതുകൊണ്ട് ആദ്യം സാമാന്യലക്ഷണങ്ങള് പറഞ്ഞ് വസ്തുവിന്റെ സാമാന്യമായ ജ്ഞാനം (   general knowledge ) ആദ്യം കൊടുക്കണം.അപ്പോളവയുടെ ഉൾപ്പിരിവുകൾ,അവ എങ്ങനെയുള്ളവ എന്ന് വിശേഷജ്ഞാനം ( special knowledge ) അറിയാനാഗ്രഹമുണ്ടാവും.അപ്പോളതും പറഞ്ഞുകൊടുക്കണം. അങ്ങനെയല്ലാതെ ആദ്യം തന്നെ വിശേഷലക്ഷണം പറഞ്ഞാലത് സന്ദർഭവിരുദ്ധമാകും.കേൾക്കുന്നവർക്ക് അതു മനസ്സിലാകയുമില്ല. അറിയാനുള്ള ജിജ്ഞാസയുമുണ്ടാവില്ല.ഉദാഃ General Theory of Relativity മനസ്സിലാക്കിയാലേ  special Theory of Relativity മനസ്സിലാക്കാനുള്ള ജിജ്ഞാസയും ഗ്രാഹ്യശക്തിയുമുണ്ടാവൂ.

ഈ ശ്ലോകത്തിൽ പ്രമാണമെന്ന പദം ആവർത്തിച്ചുവരുന്നു.ഒന്ന് ലക്ഷ്യത്തേയും മറ്റൊന്ന് ലക്ഷണത്തേയും ബോധിപ്പിക്കുന്നു.അറിയുന്നതിന് സാധനമായിരിക്കുന്നതാണ് പ്രമാണത്തിന്റെ പൊതുലക്ഷണം.ആ പ്രമാണമെന്ത്. യാതൊരു സന്ദേഹവുമില്ലാത്തതും ഭേദഭാവനയറ്റതും ഇതിനുമുമ്പ് അറിയാത്തതാകയാൽ അപൂർവ്വവുമായ വസ്തുവെ വിഷയമാക്കിക്കൊണ്ട് ഏർപ്പെട്ടുന്ന ചിത്തവൃത്തി അഥവാ ബോധം പുരുഷസംബന്ധമുള്ളതാണ്.വസ്തുവെക്കുറിച്ച് മനനത്തിലേർപ്പെട്ടുന്ന നിർമ്മലമായ ചിത്തവൃത്തിയില് പുരുഷന് പ്രതിഫലിക്കുന്നു.ആ പ്രതിപലനത്താൽ,പുരുഷസംബന്ധമുള്ള ചിത്തവൃത്തിയെ ബോധം അഥവാ പ്രമാ എന്നു പറയുന്നു.പ്രമക്ക് കാരണമായിരിക്കുന്നതാണ് പ്രമാണം.(പ്രമീയതേ അനേനേതി നിർവ്വചനാത് പ്രമാം പ്രതി കരണത്വം അവഗമ്യതേ.തച്ച അസന്നിദ്ധാന ധിഗതവിഷയാ ചിത്തവൃത്തിഃബോധശ്ച പൌരുഷേയഃഫലം പ്രമാ തത് സാധനം

പ്രമാണമിതി.)സംശയരഹിതവും അഭേദവും അപൂർവ്വവുമായ ചിത്തവൃത്തിപ്രമാണം .(സംശയവിപര്യയസ്മൃതിസാധനേഷ്വപ്രമാണേഷ്വപ്രസംഗഃ)അല്പവെളിച്ചത്തിൽ അതിദൂരെയുള്ള വസ്തുവെ നോക്കി മരക്കുറ്റിയോ പുരുഷനോ എന്ന് സന്ദേഹിക്കുന്ന ചിത്തവൃത്തിയോ, ചിപ്പിയോ വിളളലിലൂടെ വരുന്ന പ്രകാശമോ നോക്കി വെള്ളിയെന്ന് വിപരീതമായി ധരിക്കുന്ന ചിത്തവൃത്തിയോ,നേരത്തെ അറിയാവുന്ന ഒരു സാധാരണവസ്തുവെക്കുറിച്ച് ഓർമ്മ(സ്മൃതി)എന്ന ചിത്തവൃത്തിയോ ഈ നിർവ്വചനമനുസരിച്ച് പ്രമ(ബോധം) തരുന്നതല്ല,പ്രമാണമല്ല.

പ്രമാണത്തിന്റെ സംഖ്യയെത്ര എന്നതില് സൈദ്ധാന്തികർക്ക് ഭിന്നാഭിപ്രായമുണ്ട്. പ്രമാണം 4,6,2 എന്ന് പലരും പലവിധം പറഞ്ഞിട്ടുണ്ട്.പ്രമാണം ത്രിവിധം എന്നാണിവിടെ പറഞ്ഞത്. ഓരോന്നിനും അതിന്റെ ലക്ഷണം ചൊല്ലി യുക്തിപൂർവ്വം ഇത് സ്ഥാപിക്കാം. ദൃഷ്ടം,അനുമാനം,ആപ്തവചനം ഇവയാണ് 3 പ്രമാണം.ശാസ്ത്രം ലോകർക്ക് അറിവ് പകർന്നുകൊടുക്കാനാണ്.പഠിക്കാനുള്ള യോഗ്യത അനുസരിച്ച് ,വ്യത്യസ്തരായ മനുഷ്യർക്ക് അതാതു മനുഷ്യബുദ്ധിക്ക് ഗ്രഹിക്കാവുന്ന പ്രമാണങ്ങളാൽ ശാസ്ത്രം ബോധിപ്പിക്കണം. പുരുഷശരീരത്തിലെ ഇന്ദ്രിയങ്ങളെ കടന്നുചെല്ലുന്ന അതീന്ദ്രിയജ്ഞാനം എന്ന ആർഷജ്ഞാനം ഊർദ്ധ്വഗാമികളായ രേതസ്സോടുകൂടിയ യോഗിവര്യർക്കുമാത്രമുള്ളതാണ്. അത് സാധാരണ ലൌകികർക്ക് അറിവുപകർന്നുകൊടുക്കാന് ഉപയോഗിക്കാവുന്ന പ്രമാണമല്ല . കാരണം ലൌകികർക്ക് അത് സ്വീകരിക്കാനാവില്ല.അവരാ ജ്ഞാനത്തിന് അനധികാരികളാണ്.(ആർഷം തു വിജ്ഞാനം യോഗിനാമൂർദ്ധ്വസ്രോതസാം ന ലോകവ്യുത്പാദനായാലമിതി സദപിനാഭിഹിതം അനധികാരാത്)ആർഷജ്ഞാനം കൊണ്ട് ഋഷിമാര് ഭൂതവും ഭാവിയമറിയുന്നു(ത്രികാലജ്ഞാനം).നൈയായികരിതിനെ യോഗജധർമ്മമെന്നു വിളിക്കുന്നു.ഈ കഴിവുകൊണ്ടാണ് യുഗാന്ത്യത്തിൽ മറഞ്ഞുകിടന്ന വേദഭാഗങ്ങളെ ഋഷിമാർ ദർശിച്ച് വീണ്ടും ലോകത്തിന് പ്രകാശിപ്പിക്കുന്നത്. സാംഖ്യം യുഗാദിയിൽ കപിലനും കലിയുഗാരംഭത്തിനുമുമ്പ് ശ്രീകൃഷ്ണനും ഇങ്ങനെ പ്രകാശിപ്പിച്ചു.മന്ത്രദ്രഷ്ടാക്കളായ ഋഷിമാർ ശാസ്ത്രം ദർശിച്ച് (യോഗസമാധിയിൽ)ശ്രുതിയെ (വേദത്തെ)ഉദ്ധരിക്കുന്നു.

എന്തുകൊണ്ട് മൂന്നിലധികം പ്രമാണമില്ല.അതിനുത്തരമാണ് സർവ്വപ്രമാണസിദ്ധിത്വം . മറ്റെല്ലാ പ്രമാണവും ഈ മൂന്നിലുൾപ്പെടുന്നു.പ്രമേയങ്ങളെ നിരൂപണം ചെയ്യാനാരംഭിച്ച ശാസ്ത്രം പ്രമാണങ്ങൾക്ക് സാമാന്യവും വിശേഷവുമായ ലക്ഷണങ്ങള് എന്തിനാലോചിക്കുന്നു. പ്രമേയസിദ്ധി പ്രമാണാദ്ധി. പ്രമേയങ്ങൾ പ്രമാണങ്ങളാൽമാത്രം അറിയപ്പെടുന്നു. അതിനാൽ ആദ്യം പ്രമാണങ്ങളെ നിരൂപിക്കണം. അർത്ഥക്രമത്തെ ശരിക്കറിഞ്ഞ്, അനുസരിച്ച്,പാഠക്രമത്തെ ശ്രദ്ധിച്ച് വ്യാഖ്യാനിക്കണം.അനുഷ്ഠിക്കണം .അനുഷ്ഠിക്കേണ്ട കാര്യങ്ങൾക്ക് ക്രമം ഏർപ്പെടുത്താനായി,ശ്രുതി ,അർത്ഥം,പാഠം,സ്ഥാനം,മുഖ്യം, പ്രവൃത്തി

എന്ന് 6 പ്രമാണമുണ്ട്.അർത്ഥപ്രമാണത്തിന് പ്രയോജനമെന്നും അർത്ഥം പറയുന്നുണ്ട്. പാഠമെന്നാൽ പഠിക്കപ്പെടേണ്ട വാക്യങ്ങളുടെ ക്രമമാണ്. പാഠക്രമത്തേക്കാളും അർത്ഥ ക്രമം മഹത്താണെന്ന് പൂർവ്വമീമാംസയില് അഞ്ചാം അദ്ധ്യായത്തില് പറയുന്നു.

5 പ്രതിവിഷയാദ്ധ്യവസായോ ദൃഷ്ടം ത്രിവിധം അനുമാനം ആഖ്യാനം

തല്ലിംഗിലിംഗപൂർവ്വകം ആപ്തശ്രുതിരാപ്തവചനം

പ്രതിവിഷയാദ്ധ്യവസായം – ഓരോരോ വിഷയത്തേയും കുറിച്ച് അദ്ധ്യവസായം ചെയ്യുന്നത്.

| | |
|---|---|
| ദൃഷ്ടം- | പ്രത്യക്ഷം |
| അനുമാനം | അനുമാനം |
| ലിംഗലിംഗിപൂർവ്വകം | ലക്ഷണം,ലക്ഷണമുള്ള വസ്തു ഇവയുടെ ജ്ഞാനം (വ്യാപം, വ്യാപകം,പക്ഷധർമ്മത ഇവകളെക്കുറിച്ച ജ്ഞാനത്തെ മുഖ്യമാക്കിയത്) |
| തത് | ആ അനുമാനം |
| ത്രിവിധം | മൂന്നുവിധം |
| ആഖ്യാതം | പറയപ്പെടുന്നു |
| ആപ്തവചനം | ശ്രേഷ്ഠന്മാരുടെ വചനം |
| ആപ്തശ്രുതി | ശ്രേഷ്ഠരിൽനിന്നു കേട്ടത് |

പ്രതിവിഷയാദ്ധ്യവസായോ ദൃഷ്ടം എന്ന സ്ഥലത്ത് ദൃഷ്ടമെന്ന പദം ലക്ഷത്തെ ബോധിപ്പിക്കുന്നു. ബാക്കി ഭാഗങ്ങളിലെല്ലാം ദൃഷ്ടം ലക്ഷണത്തെ ബോധിപ്പിക്കുന്നതാണ്.എന്തിനാണ് വസ്തുവിന്റെ ലക്ഷണം പറയുന്നത്. സമാനജാതീയങ്ങളിൽനിന്ന് അസാമാനജാതീയത്തെ വേർപെടുത്തി അറിയാന് ലക്ഷണം പറയുന്നു. പ്രമാണം പ്രത്യക്ഷമെന്നു പറഞ്ഞാൽ,പ്രത്യക്ഷം എന്ന ലക്ഷണം കൊണ്ടാണ് വേർതിരിച്ചറിയുന്നത്. അനുമാനം പ്രമാണമെങ്കിൽ പൊതുധർമ്മത്താല് സമാനജാതീയമെന്ന് അനുമാനിക്കുന്നത്.ഒരു വസ്തുവെക്കണ്ടാൽ,ഒരു പ്രത്യേക വികാരാനുഭവമുണ്ടാവുന്നു.ആ അനുഭവത്തിന് പ്രകൃതിയിൽ നാമരൂപങ്ങളില്ല.അതിന് നാമെന്തു രൂപം കല്പിക്കുന്നുവോ,അതുതന്നെയാണ് വിഷയം.മരത്തെ കാണുമ്പോളുണ്ടാവുന്ന വികാരാനുഭവത്തെയാണ് നാം മരമെന്ന അനുഭവമെന്നു പറയുന്നതെന്നതിനാൽമരം വിഷയം. നമ്മുടെ സാധാരണ അറിവിനു വിഷയമായ ലോകം ,സുഖതന്മാത്രകൾ,-ഇതുരണ്ടും വിഷയപദത്തിൽപ്പെടുന്നു.പ്രതി എന്നതുകൊണ്ട് ഇന്ദ്രിയത്തെ ചേർന്ന സർവ്വ വിഷയങ്ങളും സൂചിപ്പി

ക്കുന്നു.ഇന്ദ്രിയങ്ങൾക്ക് വിഷയത്തോട്ടുള്ള ചേർച്ച സന്നികർഷ(സംബന്ധ)രൂപം. അതിനാൽ പ്രതിവിഷയമെന്നാല് അതാത് വിഷയത്തോട്ചേർന്ന ഇന്ദ്രിയം.ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങളോട് വൃത്തി എന്നത് ,അതാത് വിഷയങ്ങളോട് ചേർന്ന ഇന്ദ്രിയമെന്ന് അർത്ഥം. വിഷയം,സംബന്ധം എന്നിവക്ക് സംബന്ധമുള്ളപ്പോൾ,ആ സംബന്ധത്തെ ആശ്രയിച്ച് അദ്ധ്യവസായം ഉണ്ടാവുന്നു.ബുദ്ധിവ്യാപാരരൂപമായ ജ്ഞാനം അദ്ധ്യവസായം (താനിരിക്കുന്ന സ്ഥാനത്തിരുന്നുകൊണ്ടേ ചെയ്യുന്നത്)ഇന്ദ്രിയങ്ങൾക്ക് വൃത്തി (സന്നികർഷം-സംബന്ധം) ഇരിക്കുമ്പോൾ അന്തഃകരണമെന്ന ബുദ്ധിയുടെ തമോഗുണം കുറയും.സത്വഗുണാംശം കൂടിവരും. ഇതിനെയാണ് അദ്ധ്യവസായം ,വൃത്തി,ജ്ഞാനം എന്നു പറയുന്നത്. ഈ ബുദ്ധിവൃത്തിരൂപമായ ജ്ഞാനത്താൽ പുരുഷനുണ്ടാവുന്ന ഏതൊരനുഗ്രഹം എന്ന സംബന്ധമുണ്ടോ, അതിനെയാണ് പ്രമാണത്തിന്റെ ഫലം,പ്രമ,ബോധം എന്നു വിളിക്കുന്നത്.ഈ ബുദ്ധി (ബോധി) ഉദിച്ചാൽ ബുദ്ധനായി.ബുദ്ധിതത്വം പ്രകൃതിയുടെ വികാരമായിരിക്കയാല് അതിന്റെ സുഖാദികളും അതിന്റെ അദ്ധ്യവസായവും അചേതനമാണ്.പുരുഷൻ സുഖാദികളോട് സംബന്ധമറ്റ ചേതനവും.നിർമ്മലമായ ബുദ്ധിതത്വത്തിലും അഴുക്കുപിടിച്ച ബുദ്ധിതത്വത്തിലും പ്രതിഫലിക്കുന്ന പുരുഷൻ,ഒന്നുതന്നെ.കണ്ണാടിയിലെ പ്രതിബിംബം പോലെ അഴുക്കുള്ളതിലും ഇല്ലാത്തതിലും ദുഃഖസുഖാത്മകാനുഭവമായി തോന്നുകയാണ്.അതല്ലാതെ ഒന്നിനോടും ഒരു സംബന്ധവും സർവ്വത്തിലുമിരിക്കുന്ന ചേതനാവസ്തു(ഊർജ്ജം.എനർജ്ജി)വിനില്ല.ബുദ്ധി,അദ്ധ്യവസായം എന്നിവ അചേതനമെങ്കിലും ചേതനാപുരുഷന്റെ പ്രതിഫലനത്താൽ (പഴുപ്പിച്ച ഇരുമ്പ് തീ പോലെ കാണുന്നതുപോലെ)ചൈതന്യമുള്ളതായി തോന്നുന്നു.(20ആം ശ്ലോകം ഇതിനെ കൂടുതൽ വിശദമാക്കുന്നു)

പ്രതിവിഷയാദ്ധ്യവസായഃ എന്ന പ്രത്യക്ഷലക്ഷണത്തിൽ,അദ്ധ്യവസായപദം ചേർന്നിരിക്കയാൽ,നിശ്ചയരൂപമില്ലാത്ത സംശയജ്ഞാനം പ്രത്യക്ഷമല്ല എന്നറിയണം. നിശ്ചയം, അദ്ധ്യവസായം രണ്ടും ഒരേ അർത്ഥമാണ്.വിഷയം കൂടാതേയും ഉണ്ടാവുന്ന ഭ്രമരൂപമായ ജ്ഞാനം പ്രത്യക്ഷമല്ല എന്ന് വിഷയപദം കൊണ്ട് സൂചിതമാണ്.പ്രതി എന്ന പദത്താൽ, ഇന്ദ്രിയം,വസ്തു എന്നിവയുടെ സംബന്ധം പറയുകയാൽ അതില്ലാതെ ഉണ്ടാവുന്ന അനുമാനം, വിചാരം മുതലായ ജ്ഞാനങ്ങൾ പ്രത്യക്ഷമല്ലെന്ന് നിഷേധിക്കുന്നു. അതിനാൽ,സമാനജാതീയങ്ങളായ അനുമാനം മുതലായവയിൽനിന്നും അസമാനജാതീയങ്ങളായ ഭ്രമം മുതലായവയിൽനിന്നും ഭേദം പറകയാല് പ്രതിവിഷയാദ്ധ്യവസായമെന്നത് പ്രത്യക്ഷത്തിന്റെ ദോഷമറ്റ ലക്ഷണമാണ്.(മറ്റു ശാസ്ത്രങ്ങളിൽ ശാസ്ത്രകാരന്മാരാല് പറയപ്പെട്ട പ്രത്യക്ഷത്തില് മറ്റനേകം ലക്ഷണങ്ങളുദാഹരിച്ചിട്ടുണ്ട്.വിസ്തരഭയം കൊണ്ട് പറയുന്നില്ല.

പൂർവ്വവത്ഃ മേഘം വന്നാല് മഴവരുമെന്നത് പൂർവ്വവത്.കാരണത്തിൽനിന്ന് കാര്യം അനുമാനിക്കുന്നത് മുമ്പത്തെ അനുഭവം വെച്ചാണ്.

ശേഷവത്ഃഒരുതുള്ളി സമുദ്രജലം ഉപ്പുരസെങ്കിലും ശേഷമുള്ളതും അങ്ങനെയാവണമെന്ന് അനുമാനിക്കുന്നത്.(കാര്യത്തിൽനിന്ന് കാരണം)

സാമാന്യതോദ്രഷ്ടഃ ചൈത്രത്തിന്റെ ഗതികൊണ്ട് നാക്ഷത്രചന്ദ്രാദികളുടെ ഗതിയും പറയാനാവുന്നു.ഒരിടത്ത് മാവുപൂത്താൽ സമാനമായ കാലാവസ്ഥയുള്ള എല്ലാ പ്രദേശത്തും മാവുപൂത്തിട്ടുണ്ടാവുമെന്ന് അനുമാനിക്കുന്നത്.

ലിംഗലിംഗിഃ സന്യാസി ലിംഗി ത്രിദണ്ഡ് ലിംഗം..ത്രിദണ്ഡ് മാത്രം കണ്ടാലും അടുത്തെവിടെയോ സന്യാസിയുണ്ടെന്ന് അനുമാനിക്കാം.

ഇതെല്ലാം അനുമാനത്തിലാണ് പെടുന്നത്. ഗുരുക്കന്മാരുടേയും വേദങ്ങളുടേയും വാക്യം ആപ്തവാക്യത്തിലാണ് പെടുക.ത്രിവിധം അനുമാനമെന്ന് എ.ബി.ധ്രുവ.പൂർവ്വവത്. ശേഷവത്,സാമാന്യതോ ദ്രഷ്ട. വാത്സ്യായനന്റെ പദ്ധതി വ്യത്യസ്തമാണ്.അന്വയമുഖേന വ്യതിരേകമുഖേന എന്ന് അനുമാനത്തെ രണ്ടായി തിരിക്കുന്നു.ആദ്യത്തേത് വീതം,രണ്ടാമത്തേത് അവീതം എന്നും അറിയുന്നു.




വാത്സ്യായനന് ആപ്തവാക്യം വേദവാക്യം മാത്രമല്ല.

സ്വകർമ്മണി അഭിയുക്ത യ രാഗദ്വേഷവിവർജ്ജിത

നിർവൈരപൂജിത ശബ്ദി ആപ്തോ ജ്ഞേയാ സ താദൃശഃ

ആഗമോഹി ആപ്തവചനം ആപ്തം ദോഷക്ഷയാത് വിദു

ക്ഷീണദോഷോ അനൃതം വാക്യം ന ബ്രൂയാത് ഹേതു അസംഭവാത്.

ഉപമാനം,അർത്ഥാപത്തി,സംഭവം എന്നിവയും അനുമാനങ്ങളാണ്. അഭാവം പ്രത്യക്ഷവും , ഐതിഹ്യം ശബ്ദവുമാണ്.അതുകൊണ്ട് മൂന്നുപ്രമാണങ്ങൾതന്നെ മതി .മറ്റെല്ലാം അവയിലുൾപ്പെടുന്നു.

6.സാമാന്യതസ്തു ദൃഷ്ടാദതീന്ദ്രിയാണാം പ്രതീതിരനുമാനാത്

തസ്മാദപിചാസിദ്ധം പരോക്ഷമാപ്താഗമാത് സിദ്ധം

ത്രിവിധം ജ്ഞാനത്തെ വിവരിക്കുന്നു. അതീന്ദ്രിയജ്ഞാനമെന്നു പറയുന്നത്,ഇന്ദ്രിയധ്ധളെക്കൊണ്ടു നിർണ്ണയിക്കാനാവാത്തവയും എന്നാല് ഉള്ളവയുമായ വസ്തുക്കളെ കുറിച്ചുള്ള ജ്ഞാനം.പ്രകൃതിയും ആത്മാവും അതീന്ദ്രിയമാണ്. സാമാന്യം ,അനുമാനം എന്നിവയാൽ താർക്കികമായി നിർണ്ണയിക്കപ്പെടേണ്ടവ തന്നെയാണ്.മഹത്ത് മുതലായവക്ക് ത്രിഗുണാത്മകത്വം ഉള്ളതുകൊണ്ടാണിത്. ത്രിഗുണാത്മകത്വം പ്രകൃതിയിലെ കാര്യമാണ്.(ഇഫക്ട്).കാരണമല്ല.അചേതനമായ ഒന്ന് ചേതനമായി തോന്നപ്പെടുകയാണ്. അപ്പോളതിനു സാക്ഷിയായി അതിനെ നിയന്ത്രിക്കുന്ന ഒരു ചേതനവസ്തു(കാരണം)ഉണ്ടാവണമെന്ന അനുമാനമാണ്. കാണാതെയും ചിലകാര്യങ്ങൾ(സ്ഥൂലംപോലും)നാം അംഗീകരിക്കുന്നുണ്ട്. ഉത്തരകുരുരാജ്യം കാണാത്തഒരാൾക്കും അതവിടെയുണ്ട് എന്നറിയാം.അതീന്ദ്രിയമായ ചൈതന്യം നാം കാണാതെയും അനുഭവിച്ചറിയുന്നു.അണു,പരമാണു എന്നിവ ഇന്ദ്രിയപ്രത്യക്ഷമല്ലെങ്കിലും നാം അവയുണ്ടെന്നറിയുന്നു.ഇതെല്ലാം താര്ക്കികമായി നിർണ്ണയിക്കപ്പെട്ട് അംഗീകരിക്കപ്പെട്ട അതീന്ദ്രിയജ്ഞാനമാണ്.ഇന്ദ്രിയജ്ഞാനമല്ല. ദൃഷ്ടം,അനുമാനം, (കണ്ടവരുടേയും അനുഭവിച്ചവരുടേയും വാക്യം )ആപ്തവാക്യം എന്നിവയാണിവിടെ മൂന്നുവിധ പ്രമാണം. സാമാന്യതാദൃഷ്ടാത് എന്നതിനെ പല ഇംഗ്ലീഷ് തർജ്ജമക്കാരും അനുമാനത്തില് പെടുത്തുന്നു.(influence based on analogy) എന്നാലിത് അനുമാനത്തിന്റെ ഒരു ഭാഗം മാത്രമാണെന്നും സാമാന്യമെന്ന പജത്തിന് ഉപമ അഥവാ അനാളജി എന്നല്ല ഇന്ത്യയിലെ തർക്ക ശാസ്ത്രത്തിലുള്ള അർത്ഥമെന്നും ഈശ്വരകൃഷ്ണന്റെ സാംഖ്യകാരികക്കുള്ള പഠനത്തില് Dr T.G. Mainkar ചൂണ്ടിക്കാട്ടുന്നു.

നേരത്തേ കണ്ടിട്ടുള്ള സാധാരണ ഇന്ദ്രിയപ്രത്യക്ഷം വെച്ചുള്ള പൂർവ്വവത് അനുമാനം സാധാരണ ലൌകികമനുഷ്യർക്കെല്ലാം സാധിക്കുന്ന ഒന്നാണ്.സാമാന്യതോ ദൃഷ്ടാത് എന്നതിന് അതിനേക്കാളും വിപുലമായോരർത്ഥമുണ്ട്.പൂർവ്വവത്,ശേഷവത് ഇവരണ്ടും കാര്യകാരണബന്ധം വെച്ച അനുമാനമാണ്.സാമാന്യതോ ദ്ഷ്ട എന്നത് സാനമാന്യത്തെ ബോധിക്കാനുള്ള ബുദ്ധി അഥവാ ഗ്രാഹ്യശക്തി(Cognition), അതിനെ ലക്ഷണം കാണാനും തനിമ കണ്ടെത്താനും സാമാന്യവിശേഷഗുണാപഗ്രഥനത്തിനും കഴിവ് ഇവയെ ആധാരമാക്കിയാണ്. പൂർവ്വവത് അനുമാനത്തില് ഒന്നിന്റെ ആവർത്തനം കണ്ടുകണ്ടിട്ട് ഉണ്ടായ അറിവാണ്.

സാമാന്യവത് ദൃഷ്ട അങ്ങനെയല്ല.അതിൽ വിവിധമണ്ഡലങ്ങളുടെ ഒരു ഏകീകരണം ( unification of different spheres )നടന്നിട്ടാണ് തനിമ കാണുന്നതും ആ തത്വത്തെ പ്രായോഗികതലത്തിൽ ഉറപ്പുവരുത്തുന്നതും(experimentation to prove validity )ഇത് ശാസ്ത്രബോധമുള്ള മനസ്സിന്റെ പ്രവർത്തനമണ്ഡലമാണ്.

ആപ്തവചനത്തിൽ താർക്കികമാ. വിശകലനവും(Analysis and Reason)അതിലുള്ള വിശ്വാസവും ( faith)കലർന്ന ഒരു ബൌദ്ധികദ്വന്ദ്വാവസ്ഥ ( Intellectual dualism) ഉണ്ട്.ആധുനിക ശാസ്ത്രം( Modern science) പഠിക്കുന്ന ഓരോ കുട്ടിയും ഈ ബൌദ്ധികദ്വന്ദ്വാവസ്ഥ പ്രായോഗികമാക്കുന്നുണ്ട്. പഴയ ശാസ്ത്രം പഠിക്കുന്നവരും അതുതന്നെയാണ് പ്രായോഗികമാക്കി യിരുന്നത്. $E = mC^2$ എന്ന സമവാക്യത്തിലുള്ള വിശ്വാസം ഐൻസ്റ്റൈനെന്ന വ്യക്തിയുടെ വാക്യത്തെ ആപ്തവാക്യമായി വിശ്വസിച്ചിട്ടുതന്നെയാണ് ആധുനികശാസ്ത്രവിദ്യാർത്ഥിയും മുന്നോട്ടു പോകുന്നത്.ആ വിശ്വാസത്തിൽ അതിന്റെ താർക്കികവിശകലനം കൂടി ചേർന്നിരിക്കുന്നുണ്ട്. ശ്രുതിയിൽ താർക്കികവിശകലനമെന്ന ശാസ്ത്രബുദ്ധി ഉൾച്ചേർന്നിരിക്കയാലാണ് ശ്രുതി സ്വീകാര്യമാണ് ,അതിൽവിശ്വസിക്കാമെന്നു പറയുന്നത്. ശബ്ദജനിതഅർത്ഥജ്ഞാനമാണ് ശബ്ദം എന്ന വാത്സ്യായനന്റെ അഭിപ്രായത്തെ മുൻനിർത്തി ആപ്തവചനമെന്നാല് ശ്രുതിയുടെ താർക്കികവിശകലനത്തിലൂടെയുള്ള അർത്ഥഗ്രഹണമെന്ന് മനസ്സിലാക്കണം. പ്രത്യക്ഷം, അനുമാനം,സാമാന്യതോ ദൃഷ്ടാത് എന്ന താർക്കികവിശകലനാത്മകമായ ശബ്ദാർത്ഥഗ്രഹണം ,അതിനുപയോഗിക്കുന്ന ആപ്തവചനം(ശ്രുതി)എന്നിവയെ ഇപ്രകാരം സാംഖ്യശാസ്ത്രം ജ്ഞാനോപാധികളായും ജ്ഞാനമായും കരുതുന്നു.

7.അതിദൂരാത് സാമീപ്യാദിന്ദ്രിയഘാതാന്മനോ അനവസ്ഥാനാത്

സൌക്ഷ്മ്യാദ് വ്യവധാനാദഭിഭവാത് സമാനാഭിഹാരാച്ച

അതിദൂരത്താലും സാമീപ്യത്താലും ഇന്ദ്രിയഘാതത്താലും മനസ്സിന്റെ അനവസ്ഥാനത്താലും സൌക്ഷ്മ്യത്താലും വ്യവധാനത്താലും അഭിഭവത്താലും സമഭിഹാരത്താലും പുരുഷനോ പ്രകൃതിസ്വഭാവമോ പ്രപഞ്ചത്തിന് അദൃശ്യമാകയാല് അവയില്ല (നാസ്തി)എന്നു പറയുന്ന നാസ്തികദർശനത്തോട് സാംഖ്യത്തിന് എന്താണ് പറയാനുള്ളത്.

1. അതിദൂരത്തുവസിക്കുന്ന ഒരാളേയോ ,ആ അതിദൂരദേശത്തോയോ നാം കാണുന്നില്ല. പക്ഷേ അവയുണ്ട്
2. ഏറ്റവും അടുത്ത് ഒരു വസ്തു പിടിച്ചാലും അതിനേയും നമ്മുടെ കണ്ണ് ,അഞ്ജനത്തെപ്പോലെ,കാണുകയില്ല.
3. ഇന്ദ്രിയാഘാതമെന്നാൽഇന്ദ്രിയനാശം. കണ്ണിനോ കാതിനോ രോഗമുള്ളവരും കാണുന്നും കേൾക്കുന്നുമില്ല. പക്ഷേ വസ്തു (രൂപവും നാദവും)ഉണ്ട്.

4. മനസ്സിന്റെ അനവസ്ഥാനം (അശ്രദ്ധ) കൊണ്ടും നാം പലവസ്തുക്കളും കാണാറില്ല
5. സൂക്ഷ്മമായവസ്തുക്കൾ നാം കാണുന്നില്ല. അണുപരമാണുക്കൾ ഉദാഹരണം.എന്തിന്, ധൂമം,താപം,ദലം,മഞ്ഞ് ഇവയുടെ സൂക്ഷ്മകണങ്ങൾപോലും നാം കാണുന്നില്ല
6. വ്യവധാനം- ഒരു തടസ്സം വസ്തുവിനും കണ്ണിനും ഇടയിലുണ്ടായാലും ഉള്ള വസ്തുവെ നാം ഇല്ലെന്നു വിചാരിക്കുന്നു.ഗ്രഹണവേളയിൽ സംഭവിക്കുന്നപോലെ.(veiling )
7. സൂര്യരശ്മിയുടെ തിളക്കം കൊണ്ട് പകല്സമയത്ത് നാം ഗ്രഹനക്ഷത്രാദികളെയോ കേതുക്കളേയോ കാണുന്നില്ല.ഭൂമിയുടെ കറക്കം കൊണ്ട് സൂര്യനെ നാം 12 മണിക്കൂറുനേരത്തേക്ക് ഭൂമദ്ധ്യരേഖാഭാഗത്ത് കാണുന്നില്ല. (രാത്രി)
8. അഭിഭവം- (suppression) സമാനവസ്തുക്കൾക്കിടയിൽപെട്ടാലും ഇതുണ്ടാവും .ഒരു പയറുമണിയെ പയറുമണിക്കൂട്ടത്തിലും ,താമരയെ താമരക്കൂട്ടത്തിലും നെല്ലിക്കയെ നെല്ലിക്കാച്ചാക്കിലും പ്രാവിനെ പ്രാവിൻകൂട്ടത്തിലും ഇന്നതെന്നു കണ്ടുപിടിക്കാന് സമാനത കാരണം സാധിക്കുന്നില്ല.

ഇങ്ങനെ 8 കാരണം കൊണ്ട് ഉള്ള(അസ്തി) വസ്തുവെ ഇല്ല(നാസ്തി) എന്ന് പറയാനുള്ള സാദ്ധ്യതയുണ്ട്.ഇവയെ ദേശദോഷം,ഇന്ദ്രിയദോഷം, വിഷയദോഷം,അർത്ഥാന്തര ദോഷമെന്ന് നാലായി തിരിച്ചിരിക്കുന്നു. ഈ ദോഷങ്ങൾകൊണ്ട് ഉണ്മയെ ഇല്ലായ്മയെന്ന് തെറ്റിദ്ധരിക്കുന്നതും ഇല്ലാത്ത മുയൽക്കൊമ്പുതേടി നടക്കുന്നതും വ്യത്യസ്തമാണ് . മുയലിന് കൊമ്പില്ലെന്ന് എല്ലാർക്കുമറിയാം.അത്തരം സാധാരണഇന്ദ്രിയപ്രത്യക്ഷത്തെ വെച്ച്, ശാസ്ത്രബോധുള്ള ഒരു മനസ്സിൽനിന്നുരുത്തിരിഞ്ഞ താർക്കികവിശകലനഫലമായ ഒന്നിനെ (ഇവിടെ ബ്രഹ്മപുരുഷൻ,പ്രകൃതിസ്വഭാവം) വ്യാഖ്യാനിക്കാൻ ശ്രമിക്കുന്ന നാസ്തികരുടെ സമീപനത്തിലെ ദോഷം ചൂണ്ടിക്കാട്ടുന്നു .

8.സൌക്ഷ്മ്യാത്തദനുപലബ്ധിർന്നാഭാവാത് കാര്യതസ്തദുപലബ്ധി (ലബ്ധേ .പാ.ഭേ)

മഹദാദിതച്ചകാര്യ, പ്രകൃതിവിരൂപം സരൂപം ച

സൌക്ഷ്മ്യത്താൽഒരുവസ്തുവിനെ കാണുന്നില്ലെന്നുവെച്ചാൽ,അത് വസ്തുവിന്റെ അഭാവമല്ല. അതിന്റെ ഉപലബ്ധി അതിന്റെ കാര്യം (ഇഫക്ട്) നോക്കി അനുമാനിക്കണം.മഹദാദിയുടെ കാര്യം (ഇഫക്ട്) പ്രകൃതിവിരൂപമാണ്,സരൂപവുമാണ്.ബുദ്ധി,അഹങ്കാരം ,പഞ്ചഭൂതതന്മാത്ര, പതിനൊന്നിന്ദ്രിയം,സ്ഥൂലപഞ്ചഭൂതങ്ങളെന്നിവയാണ് മഹത്ത് മുതലായ പ്രകൃതിയുടെ വിരൂപം. പ്രകൃതി അഥവാ പ്രധാനം മഹദാദിപഞ്ചഭൂതപര്യന്തമുള്ള ഈ വിരൂപങ്ങളിൽനിന്ന് വ്യത്യസ്തമാണ്.(വിരൂപം) അതേസമയം പിതാവും പുത്രനും സരൂപരായിരിക്കയാല്, സരൂപവുമാണ്. ഇവിടെ സൂക്ഷ്മം അണുത്വമെന്നതിലുപരി പരീക്ഷണത്തിനുള്ള വൈഷമ്യം കൂടി വെച്ചിട്ടാണ് വിജ്ഞാനഭിക്ഷു ഇതിനെ ദുരൂഹത്വം സൌക്ഷ്മ്യം നതു അണുത്വം പ്രകൃതേ വിഭുത്വാത്

ഇതി എന്ന് വിശദീകരിക്കുന്നത്. സൂര്യനാരായണശാസ്ത്രിയുടെ പാഠത്തിൽ പ്രകൃതിസരൂപം ച വിരൂപം ച എന്നും കോൾബ്രൂക്കിന്റേത് പ്രകൃതി വിരൂപം സ്വരൂപം ച എന്നുമാണ്.സ്വരൂപം മഹത്തിന്റേയും വിരൂപം ബുദ്ധ്യാദികൾമുതലുമെന്ന് ലാസ്സന് കോൾബ്രൂക്കിന്റെ പാഠം സ്വീകരിക്കുന്നു.എന്നാൽ എല്ലാ പഴയ മാനുസ്ക്രിപ്റ്റിലും സരൂപമെന്നാണുള്ളത്.സരൂപത്വവും വിരൂപത്വവും കാര്യകാരണബന്ധത്തിന് ആവശ്യമാണ്. സരൂപത്വം തനിമയും വിരൂപത്വം വ്യത്യാസവും സൃഷ്ടിക്കുന്നു.കാര്യാത് കാരണമാത്രം ഗമ്യതേ എന്ന് വാചസ്പതിമിശ്രൻ. കാരണത്തിൽനിന്ന് കാര്യമുണ്ടാവുന്നതിനെക്കുറിച്ച് ഇന്ത്യൻഫിലോസഫിയില് നാലു് അഭിപ്രായങ്ങളാണുള്ളത്.

1. ബൌദ്ധം- അസത സത് ജായതേ. ഇത് അസദേവ ഇദം അഗ്രേ എന്ന ശ്രുതിവചനത്തെ ആധാരമാക്കിയ അഭിപ്രായമാണ്
2. വേദാന്തം-ഏകസ്യ സത വിവർത്തകാര്യജാതം ന വസ്തുവത് .ഇത് സദേവ സൌമ്യ ഇദം അഗ്രേ ആസീദ് ,ന ഇഹ നാനാസ്തി കിഞ്ചന എന്ന ശ്രുതിവചനം ആധാരമാക്കിയാണ്..
3. വൈശേഷികനൈയായികർഃ-സദ അസദ് ജായതേ ഉത്പത്തേ പൂർവ്വം അദ്വിദ്യമാനം കാര്യം ജായതേ
4. സാംഖ്യം- സദസത് ജായതേ ഇതി വൃദ്ധാ (വാചസ്പതിമിശ്രന്റെ വിശദീകരണം). യുക്തിദീപിക അസത്കാര്യവാദത്തെ ഇവിടെ സുദീർഘം ചർച്ചചെയ്യുന്നു. അസത്കാര്യവാദമെന്ന പൂർവ്വപക്ഷത്തിന്റെ വാദത്തെ അനുകൂലിക്കുന്ന കാര്യങ്ങള് ആദ്യം പറഞ്ഞ് അവയെയെല്ലാം പിന്നീട് ഖണ്ഡിക്കുന്നു.ഈ വാദങ്ങൾ, 1. അഗ്രഹണാത്. 2. ക്രിയാഗുണവ്യപദേശാസംഭവാത് 3.കർതൃപ്രയാസസാഫല്യാത് 4.ആരംഭഉപരമയോരാദ്യന്താവിശേഷപ്രസംഗാത് .5.ഉല്പത്തി ധർമ്മസ്യാദ്യന്തയോരവിശേഷപ്രസംഗാത് 6.ജന്മസത് ശബ്ദയോർവിരോധാത് എന്നിവയാണ്.

9.അസദ്കരണാദുപാദാനാനുഗ്രഹണാത് സർവ്വസംഭവാഭാവാത്

ശക്തസ്യ ശക്യകരണാത് കാരണഭാവാച്ച സത്കാര്യം

സത്തല്ലാത്തത് അസത്ത്. അസത്ത് കാരണവും സത്ത് കാര്യവുമെന്ന് വാദമാണ് സത്കാര്യവാദം.ലോകത്തിലില്ലാത്ത അസത്യമായ ഒന്നിൽനിന്ന് സത്യം(ഉണ്മ)ജനിക്കുക എന്ന ഒന്ന് സംഭവിക്കുകയില്ല. ഉപാദാനം കാരണം.അതിന്റെ ഗ്രഹണം ഉപാദാനഗ്രഹണം. ക്ഷീരത്തിൽനിന്നല്ലാതെ ജലത്തിൽനിന്ന് ദധി ഉണ്ടാവുകയില്ല. അതിനാൽ ക്ഷീരം ഉപാദാന കാരണം ,ജലം ഉപാദാനകാരണമല്ല.

സർവ്വത്തിനും സർവ്വത്ര സംഭവം കാണുന്നില്ല. തൃണം,പാംസു,സൈകതം, എന്നിവയിൽനി ന്ന് സ്വർണ്ണം ഉണ്ടാക്കാനാവില്ല. വെള്ളി സ്വർണ്ണത്തോടു ചേർക്കാം.പക്ഷേ തൃണത്തോടുചേ ർത്ത് പുതിയൊരു ലോഹമുണ്ടാക്കാനാവില്ല.(സർവ്വസംഭവാഭാവം).

മണ്ണ്,ചക്രം,ചീവരജ്ജു (തുണിനൂല്),വെള്ളം മുതലായ ഉപകരണം കൂടാതെ ഘടമുണ്ടാക്കാനു ള്ള ശക്തി കുംഭാരനില്ല. (ശക്തസ്യ ശക്തകരണാത്).അതിനാല്,കാര്യം കണ്ടാല് അതിന്റെ കാരണവും അനുമാനിക്കണം. (ഇന്നത്തെ പുരാവസ്തുഗവേഷകരും ഈ രീതി പിന്തുടരുന്നു). യവം യവത്തിൽനിന്നും നെല്ല് നെല്ലിൽനിന്നും മാത്രമേ ഉണ്ടാവൂ. മനുഷ്യൻ മനുഷ്യബീജത്തി ൽനിന്നേ ഉണ്ടാവൂ. കോശം കോശത്തിൽനിന്നേ ഉണ്ടാവൂ . ( Omnis acellelae acellulae – Virchow.Father of Cellular Pathology )ഒരു ഡി.എൻ.എ മറ്റൊന്നിൽനിന്നേ യഥാപൂർവ്വം ഉണ്ടാവൂ. (യഥാപൂർവ്വം എന്ന പദം വൈദികശ്രുതിപ്രകാരം സൃഷ്ടിസംബന്ധമായി ഉപയോ ഗിക്കുന്നു)

ഇങ്ങനെ 5 കാരണങ്ങളാല് പ്രകൃതി എന്ന വൈരൂപ്യത്തിൽഅതിന്റെ കാരണവും കൂടി ഇരിക്കുന്നതായി അറിയണം. സത്കാര്യവാദത്തിനുള്ള സാംഖ്യരുടെ 5 വാദങ്ങളാണ്ഃ

1.അസദ് അകരണാത് .അസത്ത് കാരണമാവുകയില്ല

2.ഉപാദാനഗ്രഹണാത്.

3.സർവ്വസംഭവാഭാവാദ്

4.ശക്തസ്യശക്യകരണാത്

5.കാരണഭാവാത് എന്നിവ.

വാചസ്പതിമിശ്രൻ കാരണവ്യാപാരാത് പ്രാക് ഇതിശേഷഃ എന്ന് സത്കാര്യത്തെ പറഞ്ഞിരിക്കുന്നു.

അസദകരണാത്ഃ നഹി നീലം ശില്പിസഹസ്രേണ അപിശക്യം പീതും കർത്തും .സദ അഭിവ്യക്തി ഉപപന്നഃഅസത കാരണേ ന നിദർശനം .പീഢനേന തിലേഷു തൈലം,അവഘാതേന ധാന്യേഷു തണ്ഡുലം,ദോഹനേന സൌരഭേയിഷു പയഃ

അസത് അഥവാ അഭാവം ഒരു പദാർത്ഥമാണ്.കാരണമല്ല. സംഹാരംകൊണ്ട് ഒരുവസ്തു വെ ഉണ്ടാക്കാനാവില്ല. സൃഷ്ടിശക്തി ബീജത്തിലും കളിമണ്ണിലും (ഘടസൃഷ്ടിക്ക്) ഇരിക്കുന്നുണ്ട്. കുടത്തിന്റെ അഭാവമെന്നത് കുടമെന്ന രൂപത്തിന്റെ അഭാവം അഥവാ കാണാവുന്ന ഒരു രൂപാഭാവം മാത്രമാണ്.കുടം എന്നൊരുവസ്തുവേ ഇല്ല എന്നർത്ഥമാവുന്നില്ല.കപിലന്റെ ഈ

വാദത്തെ എം.കസിൻ,(M.Cousin) കാരണത്തെ മുഴുവനായി നിരാകരിക്കുന്നതായി തെറ്റിദ്ധരിക്കുന്നു.ഉടക്കമുള്ളതിന് ഒടുക്കവുമുണ്ട്. നിരീക്ഷണം കൊണ്ട് ഒരു ക്രമം പ്രകൃതിയിലെ എല്ലാ വസ്തുക്കളിലും കാണാനാവും. തർക്കസംഗ്രഹം അതിനാല് കാരണത്തെ അന്യഥാപൂർവ്വഭാവം അഥവാ പൂർവ്വവൃത്തി എന്നു നിർവ്വചിക്കുന്നു.വസ്തുക്കള് തങ്ങളുടെ ഉത്ഭവസ്ഥാനമായ കാരണത്തിൽനിന്നുണ്ടാവുന്നു. ഈ സൃഷ്ടിയിൽ ഒരു പ്രത്യേകക്രമം പാലിക്കുന്നു.

ഉപാദാനഗ്രഹണാദ്:- കാര്യേണ സംബന്ധം കാരണം കാര്യസ്യജനകം.സംബന്ധശ്ച കാര്യസ്യ അസത ന സംഭവതി തസ്മാത് സദ് (വാചസ്പതിമിശ്രു).യോ യേന അർത്ഥി സ തത് ഉപാദാനഗ്രഹണം കരോതി ദധി അർത്ഥി ക്ഷീരസ്യ ന തു ജലസ്യ ( ഗൌഡപാദ) വാചസ്പതിമിശ്രൻ ഗ്രഹണത്തെ സംബന്ധമായെടുക്കുന്നു. മാതര,ചന്ദ്രിക,ഗൌഡപാദനെന്നിവർ പോവുക എന്നർത്ഥത്തിലും. ഗൌഡപാദന്റേത് ശക്തസ്യശക്യ എന്നതിലും വാചസ്പതിയുടേത് സർവ്വസംഭവത്തിലും ആവർത്തിക്കുന്ന വാദമാണ്. രണ്ടുവസ്തുക്കളുണ്ടെങ്കില് അവതമ്മിലൊരു ബന്ധവും ഉണ്ടായിരിക്കും

സർവ്വസംബന്ധാഭാവാത്ഃ

സത്വസ്യ സർവ്വത്ര സംഭവ ന അസ്തി സുവർണ്ണസ്യ രജതാദൌ തൃണപാംസുസികതാസു. ഗൌഡപാദ)അസംബന്ധസ്യ ജന്യത്വേ അസംബന്ധത്വാദ് അവിശേഷേണ സർവ്വം കാര്യജാതം സർവ്വസ്മാദ് ഭവേദ് .അസത്വേ നാസ്തി സംബന്ധകാരണൈ സത്വസംഗിഭി. അസംബന്ധസ്യ ചഉത്പത്തിം ഇഛത ന വ്യവസ്ഥിതി.(വാചസ്പതിമിശ്രു).

ശക്തസ്യ ശക്യകരണാത്ഃ

ശക്തഃശക്യഃഏവ ഉത്പാദയതി.(ഗൌഡപാദ).സാ ശക്തി സർവ്വത്ര ശക്യേ വയസർവ്വത്ര ചേത് അവ്യവസ്ഥാ. ശക്യേ ചേത് കഥം അസതിസക്യേ .ശക്തിഭേദ ചേത് കാര്യസംബദ്ധസ്യാത് അസംബദ്ധ വാ.സംബദ്ധത്വേ സത്കാര്യം ,അസംബദ്ധത്വേ അവ്യവസ്ഥാ (വാചസ്പതി)ശക്തസ്യ ശക്യ.യഥാ ച സൂര്യാ സൂര്യകാന്താദഗ്നിം ഉത്പാദയിതും സമർത്ഥ ന ചന്ദ്രകാന്താച്ച പാനീയം (യുക്തിദീപിക)

കാരണാഭാവാത്ഃ

കാര്യവും കാരണവും ആത്യന്തികമായി ഒന്നുതന്നെയാണ് എന്ന അദ്വൈതവാദം. കാരണം യത് ലക്ഷണം തത് ലക്ഷണം ഏവ കാര്യം (ഗൌഡപാദ).കാര്യസ്യ കാരണാത്മകത്വാത്(വാചസ്പതി).യത്കാര്യം തസ്യ അന്യം കാര്യം പ്രതികാരണത്വം ദൃശ്യതേ(സാംഖ്യതത്വവസന്ത)

കാര്യമെന്നത് കാരണത്തിന്റെ പൂർണ്ണവികാസരൂപം .കാരണമെന്നത് കാര്യത്തിന്റെ വികസിക്കുന്നതിനുമുമ്പുള്ള അവസ്ഥ. ഇവതമ്മിൽ വ്യത്യാസമില്ല.കാര്യസ്യകാരണ അഭേദ സാധനാനി ച പ്രമാണാനിഃതത് ധർമ്മത്വാത്ഃധർമ്മപടതന്തുനാം.ഭേദേ നയഥാ ഗൌ അസ്വസ്യ(വാചസ്പതി)ഉപാദാനഉപാദേയഭാവാത്.ഭേദേന യഥാ ഘടപടയോ.സംയോഗ അപ്രാപ്തി അഭാവാത്. ഭേദേ യഥാ കുണ്ഡബഡരേവാ ഹിമവത്വിന്ധയോ. ഗുരുത്വാന്തര കാര്യഅഗ്രഹണാത്.

കാര്യവും കാരണവും തമ്മിൽ ഗുരുത്വത്തില് തുല്യമാണ്.തന്തുക്കളുടെ സംസ്ഥാനഭേദംകൊണ്ട് പരിണതമായ പടം ഗുരുത്വം കൊണ്ട് തന്തുക്കളുടെ ആകെ ഗുരുത്വം തന്നെ ഉള്ളതാണ്. അവ്യക്തമായ ഊർജ്ജം(എനർജി)കൊണ്ടുണ്ടായ വ്യക്തമായ പിണ്ഡം എന്ന വസ്തു അഥ വാ മാറ്ററിനെ ഇപ്രകാരം ഊർജ്ജവുമായി ബാലൻസുചെയ്യുന്ന ഇന്ത്യന് ഫിലോസഫി ശാസ്ത്രരീതിയാണ് അവലംബിക്കുന്നത്. ഇതേ ശാസ്ത്രരീതി ഇന്നും നാം ചെറിയ ഒരു സമവാക്യമായി ഉപയോഗപ്പെടുത്തുന്നു.ഇതാണ് ഐൻസ്റ്റൈന്റെ പ്രസിദ്ധസമവാക്യം.

10.ഹേതുമദനിത്യമവ്യാപി സക്രിയമനേകമാശ്രിതം ലിംഗം

സാവയവം പരതന്ത്രം വ്യക്തം വിപരീതമവ്യക്തം

ഹേതുമദ്- വ്യക്തമായ മഹദാദികാര്യത്തിന് ഹേതുവായിരിക്കുന്നത്.

അനിത്യം അവസാനമുള്ളത് (നിത്യമല്ലാത്തത്)

അവ്യാപി- സർവ്വഗാമിത്വം ഇല്ലാത്തത്

സക്രിയം- ക്രിയയുള്ളത്

അനേകം- ഏകമല്ലാത്തത്

ആശ്രിതം- കാരണത്തെ ആശ്രയിച്ചിരിക്കുന്നത്

ലിംഗം- ലയനയുക്തമായത്

സാവയവം- അവയവമുള്ളത്

പരതന്ത്രം- സ്വതന്ത്രമല്ലാത്തത്

വ്യക്തം- അനിത്യം മുതല് പരതന്ത്രം വരെയുള്ള ലക്ഷണങ്ങളുള്ളത്

വിപരീതമവ്യക്തം- അതിനു വിപരീതമായത് അവ്യക്തം.

കാര്യവും കാരണവും ഒന്നാണെന്നും സരൂപമാണെന്നും എന്നാലവ വ്യത്യസ്തമാണെന്നും പറഞ്ഞു.ഇതിനെ വിശദീകരിക്കുന്നു.മഹദാദികളായ വ്യക്തരൂപങ്ങൾക്കെല്ലാംതന്നെ ഒരു കാരണമുണ്ട്. ഉപാദാനം,ഹേതു,കാരണം,നിമിത്തം എന്നിവ പര്യായങ്ങളാണ് .മഹത്ത് ബുദ്ധിയുടേയും ബുദ്ധി അഹങ്കാരത്തിന്റേയും അഹങ്കാരം പഞ്ചതന്മാത്രയുടേയും പഞ്ചതന്മാത്ര ഏകാദശേന്ദ്രിയത്തിന്റേയും കാരണമാണ്. ആകാശത്തിന്റെ കാരണം സൂക്ഷ്മശബ്ദവും വായു വിന്റേത് സൂക്ഷ്മസ്പർശവും പ്രകാശത്തിന്റേത് സൂക്ഷ്മരൂപവും ജലത്തിന്റേത് സൂക്ഷ്മരസവും പൃഥിയുടേത് സൂക്ഷ്മഗന്ധവും –ഇങ്ങനെ പഞ്ചതന്മാത്രമുതൽ, സ്ഥൂലപഞ്ചഭൂതങ്ങൾവരെയും കാരണങ്ങൾക്ക് ക്രമമുണ്ട്. ഇപ്രകാരം സൃഷ്ടിക്കപ്പെട്ടതിനെല്ലാം ഒരവസാനമുണ്ട്.അവയ്ക്ക് പരിമിതിയുണ്ട്. സർവ്വഗതത്വമോ നിത്യത്വമോ സൃഷ്ടിക്കപ്പെട്ടവക്ക് ഇല്ല. സൃഷ്ടിവേളയിൽ, അവ ഗതി അഥവാ ക്രിയചെയ്കയാൽ സക്രിയമാണ്.അവ അനേകത്വം ,പരസ്പരാശ്രയത്വം, കാരണാശ്രയത്വം,ലയിക്കുക എന്ന ശീലമുള്ള ലിംഗത്വം ,അവയവത്വം ,പാരതന്ത്ര്യം മുതലായ ഗുണങ്ങളുള്ളവയാണ്.

ഇതിന്റെ വിപരീതഗുണങ്ങൾ നിത്യത്വം,സർവ്വവ്യാപിത്വം,നിഷ്ക്രിയത്വം,ഏകത്വം, നിരാശ്രയ ത്വം ,അലിംഗത്വം,നിരവയവത്വം,സ്വാതന്ത്ര്യം എന്നിവയാണ്. അവ്യക്തമായ പരമകാര ണത്തിന് ഇവയാണുള്ളത്.അതിനാൽ,വ്യക്തവും അവ്യക്തവും, അനിത്യവും നിത്യവുമാണ് .വിപരീതഗുണങ്ങളുള്ളവയാണ്.അതിനാലവതമ്മിൽ,വിരൂപത്വം പറയുന്നു.വ്യഞ്ജിപ്പിക്കുക എന്നർത്ഥമുള്ള വ്യഞ്ജ് ധാതുവിൽനിന്നാണ് വ്യക്തം അവ്യക്തം എന്നീ പദങ്ങളുണ്ടായത്. ലിംഗശബ്ദത്തിന് പ്രകൃതിയിൽ ലീനമാകാന് കഴിയുന്നതെന്ന അർത്ഥം വാചസ്പതിമിശ്രന് കൊടുക്കുന്നു.അവ്യക്തത്തിന്റെ ലിംഗം അഥവാ ലക്ഷണമാണ് അദ്ദേഹത്തിന് വ്യക്തം. അതിന് സ്വപ്രകൃതിയിലേക്ക് ലയിക്കാനും പുറത്തുവരാനും സാധിക്കും.അങ്ങനെയാണ് സർഗ്ഗവും സംഹാരവും സംഭവിക്കുന്നത്. ലയം യാതി ഇതി ലിംഗം. എന്നതിന് ലയയുക്തമായത് എന്ന അർത്ഥവും ചേരും. കാരണ അനുമാപകത്വാത് ലയഗമനാത് വാ ലിംഗം. (സാംഖ്യതരുവസന്തം) കാരണേ ലീയതേ ഇതി .

11. ത്രിഗുണമവിവേകിവിഷയഃ സാമാന്യമചേതനം പ്രസവധർമ്മി

വ്യക്തം തഥാ പ്രധാനം തദ്വിപരീതസ്തഥാ ച പുമാൻ.

വൈധർമ്മ്യം പറഞ്ഞശേഷം സാധർമ്മ്യം പറയുന്നു. (വൈരൂപ്യത്തിനുശേഷം സാരൂപ്യം)

ത്രിഗുണം- സത്വരജസ്തമോഗുണം

അവിവേകി- വിവേകരാഹിത്യം

വിഷയം-ഭോജ്യം .സർവ്വർക്കും വിഷയഭൂതമാകുന്നത്

സാമാന്യം- മൂല്യദാസീവത് സർവ്വസാധാരണത്വം(ജയമംഗലയിൽ മല്ലദാസി എന്നു കാണുന്നു) അനേകപുരുഷൈഗൃഹീതം (വാചസ്പതി)

അചേതനം-സുഖദുഃഖമോഹാദികൾ അറിയാത്തത്. ചേതനയറ്റത്,ജഡം.

പ്രസവധർമ്മി- പ്രസവമെന്ന ധർമ്മം ഉള്ളത്.ബുദ്ധിയിൽനിന്ന് അഹങ്കാരം പ്രസവിക്കുന്നു.അതിൽനിന്ന് പഞ്ചതന്മാത്ര എന്നിങ്ങനെ ക്രമേണ.

(യഥാ) വ്യക്തം തഥാപ്രധാനം-എപ്രകാരം വ്യക്തമോ അപ്രകാരം പ്രധാനം.

തദ്വിപരീതസ്തദാ പുമാൻ - അതിന് വിപരീതം പുരുഷന്

പ്രകൃതി ത്രിഗുണാത്മകമാണ്.അവിവേകിയും വിഷയവും സാമാന്യവും അചേതനവും പ്രസവധ ർമ്മിയുമായ യോനിയാണ്. ഇതിൽനിന്ന് വിപരീതമായി നിർഗ്ഗുണവും വിവേകഘനവും അവി ഷയവും അപൂർവ്വവും ചേതനവുമാണ് പുരുഷൻ. അപ്രസവധർമ്മിയും ഏകവുമാണ് പുരുഷ ൻ.

12.പ്രീത്യപ്രീതിവിഷാദാത്മകാഃപ്രകാശപ്രവൃത്തിനിയമാർത്ഥാഃ

അന്യോന്യാഭിഭവാശ്രയജനനമിഥുനവൃത്തയശ്ച ഗുണാഃ

പ്രീതി,അപ്രീതി,വിഷാദം(മോഹം)- ഈ മൂന്നെണ്ണം ക്രമത്തില് സത്വരജസ്തമോഗുണങ്ങളുടേതാണ്.

പ്രകാശപ്രവൃത്തിനിയമാർത്ഥാഃ സത്വം പ്രകാശസമർത്ഥമാണ്

രജസ്സ് പ്രവൃത്തിക്ക് സമർത്ഥമാണ്

തമസ്സ് സ്ഥിതിസമർത്ഥമാണ്.

അന്യോന്യാഭിഭവാശ്രയജനനമിഥുനവൃത്തയശ്ചഃ പരസ്പരം അഭിഭവം ,ആശ്രയം,ജനനം ,മി

ഥുനം, വൃത്തി എന്നിവയുള്ളത്

സത്വം ഉത്കടമായിരിക്കവേ രജസ്തമസ്സുകൾകുറഞ്ഞിരിക്കും.ഇവയുടെ ഏറ്റക്കുറച്ചിലനുസരിച്ചാ ണ് പ്രീതി,അപ്രീതി,മോഹം,പ്രകാശം,പ്രവൃത്തി,സ്ഥിതി മുതലായവ വസ്തുക്കളിലും വ്യക്തികളിലും കാണുന്നത്. രണ്ട് അണുകങ്ങളുടെ അന്യോന്യാശ്രയത്വം (ദ്വണുകം)പോലെയാണ് രണ്ട് മിഥുനങ്ങളുടെ സർഗ്ഗശക്തി. ഇത് സ്ത്രീപുരുഷന്മാരിൽ എല്ലാവരും കാണുന്നതാണ്. ഇതേ ഉപമയാണ് പ്രകൃതിപുരുഷന്മാർക്കും.

രജസോ മിഥുനം സത്വം

സത്വസ്യ മിഥുനം രജഃ

ഉഭയോഃസത്യരജസോർ-

മ്മിഥുനം തമ ഉച്യതേ(ദേവീഭാഗവതം)

പ്രകാശം,പ്രീതി- സത്വം(ഇവ രജസ്സിനു മിഥുനം)

പ്രവൃത്തി,അപ്രീതി- രജസ്സ്(ഇവസത്വത്തിനു മിഥുനം)

വിഷാദം,സ്ഥിതി- തമസ്സ്(ഇത് സത്വത്തിനും രജസ്സിനും മിഥുനമാണ്)

സത്വത്തിന്റെ പ്രകാശം,പ്രീതി എന്നിവക്കും രജസ്സിന്റെ പ്രവൃത്തി,അപ്രീതി എന്നിവക്കും നിയന്ത്രണം കൊടുത്ത്,അവയെ ഗതി കുറച്ച്,സ്ഥിതി ചെയ്യിക്കാൻ തമസ്സ് വേണം. (Restraining power, controlling power) ഈ മൂന്നുഗുണങ്ങൾ,illumination,activation,restraining എന്ന മൂന്നു ശക്തികളാണ്.ജ്ഞാനപ്രകാശം വരുമ്പോൾ,പ്രീതി വരുന്നു.പ്രവൃത്തി (കർമ്മം ) കൂടുമ്പോൾ,ദുഃഖം വരുന്നു. ഇവ രണ്ടിനേയും ബാലൻസ് ചെയ്യാനുള്ളതാണ് തമസ്സ്(നിദ്ര). എപ്പോഴും പകലും പ്രവൃത്തിയും മാത്രമായാൽ സംസാരചക്രം നടന്നുപോവില്ല. ത്രിഗുണാത്മ കമാണ് പ്രപഞ്ചസംവിധാനം. കോൾബ്രൂക്ക് ഇവയെ സത്യം വികാരം ഇരുട്ട് എന്നു പറയു ന്നു. ലാസ്സനാകട്ടേ,essentia,impetus,caligo എന്നും വിളിക്കുന്നു.സ്റ്റോയിക്കുകളുടെ perturbatio ആണ് രജസ്സെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.ഗുണമെന്നാല് ഒരു നൂൽ ,കയർ, ഗുണി ക്കുന്ന ക്രിയ എന്നർത്ഥങ്ങളുണ്ട്. പ്രകൃതിയിൽ ത്രിഗുണങ്ങളാകുന്ന മൂന്നു നൂലുപിരിച്ച് (പൂണൂ ൽ) ചേർത്തിരിക്കുന്നു.തത്തുല്യമായ മൂന്നുമുടിച്ച മഞ്ഞൾക്കയറ് സ്ത്രീകളും കഴുത്തിൽകെട്ടും. ഈ പിരിക്കൽ വാസ്തവത്തില് വെറുമൊരു കൂട്ടലല്ല(addition) ഗുണിതമാണ്( multiplication ).ഇവ മൂന്നുതരം ഊർജ്ജങ്ങളല്ല. ഒരേ ഊർജ്ജത്തിന്റെ മൂന്നുവിഭിന്നഭാവങ്ങലളാണ്.ഇവയുടെ മൂർത്തിമദ്ഭാവമാണ് ത്രിമൂർത്തി.മുപ്പത്തിമൂന്ന്( 3 X 11 ) കോടി ദേവകളും സർവ്വപ്രപഞ്ചവും ഈ ത്രിഗുണംകൊണ്ടുണ്ടായതാണ്. വായുപുരാണത്തിൽ,രജസ്സാണ് ബ്രഹ്മം,തമസ്സാണ് അഗ്നി,സത്വമാണ് വിഷ്ണു എന്നുകാണാം. അർത്ഥം എന്ന ശബ്ദം ഇവിടെ സാമർത്ഥ്യവാചി യാണ് .ഗൌഡപാദൻ വൃത്തയ പരസ്പരം വർത്തതേ എന്നുകരുതുന്നു.വൃത്തികൾ ക്രിയകളാ ണ്.രണ്ടാമത്തെ വരിയിലെ ഓരോ പദവും ഓരോ ക്രിയയാണ്. അന്യോന്യാത്മാ എന്നതു കൊണ്ട് സുഖദുഃഖമോഹങ്ങളെ സൂചിപ്പിക്കുന്നു.ആത്മശബ്ദം ഭാവവചനമാകയാൽ,അവ ഇത രേതരഭാവങ്ങളല്ല.ഒന്ന് (അന്യോന്യാശ്രയം) വ്യത്യസ്തമായ കാര്യം ഉണ്ടാക്കുന്നു .മറ്റേത് ഒരേ തരം കാര്യമുണ്ടാക്കുന്നു എന്ന് ബലരാമൻ.അങ്ങനെ അന്യോന്യാഭിഭാവം (mutual subjugation) അന്യോന്യാശ്രയം(mutual supporting) അന്യോന്യജനനം (mutual production)

അന്യോന്യമിഥുനം (mutual consort) എന്ന നാലുതരം വിഭിന്നവൃത്തികളുണ്ടാക്കുന്നു .വാചസ്പതിമിശ്രൻ ഐതരേയാഗമം ഉദ്ധരിച്ചു പറഞ്ഞിരിക്കുന്നു:

അന്യോന്യമിഥുനാ സർവ്വേ സർവ്വേ സർവ്വത്ര ഗാമിനഃ

രജസോ മിഥുനം സത്വം സത്വസ്യമിഥുനം രജഃ

തമസ ചാപി മിഥുനേ തേ സത്വരജസീ ഉഭേ

ഉഭോ സത്വരജസോ മിഥുനം തമ ഉച്യതേ

ന ഏഷാം ആദിസംപ്രയോഗോ വിയോഗോ വാ ഉപലഭ്യതേ.

13.സത്വം ലഘുപ്രകാശകമിഷ്ടമുപഷ്ടംഭകം ചലം ച രജഃ

ഗുരുവരണകമേവതമഃ പ്രദീപവച്ചാർത്ഥതോ വൃത്തിഃ

സത്വം ലഘുപ്രകാശകം ച- സത്വം ഉല്ക്കടമാവുമ്പോൾ,അംഗങ്ങൾ ലഘുവാകുന്നു.പ്രസന്നമായ ഇന്ദ്രിയങ്ങൾ,ബുദ്ധിപ്രകാശം ഭവിക്കുന്നു

ഉപഷ്ടംഭകം ചലം ച രജഃ- രജസ്സ് അധികമാവുമ്പോൾ,ചലനം,ഗതിശീലത്താല് ഉയരുക എന്നിവ (വായു) ഭവിക്കുന്നു.

ഗുരുവരണകമേവ തമഃ- തമസ്സ് കൂടുമ്പോള് ഗുരുത്വം കൂടുന്നു.ആവരണം കൊണ്ട് മൂടപ്പെടുന്നു.സ്വാർത്ഥം ക്രിയചെയ്യാന് അസമർത്ഥമായി നിദ്ര പ്രാപിക്കുന്നു.(ഭൂമി)

സത്വഗുണം- ലഘു,പ്രകാശകം (light ,weightless,buouyant illuminating)

രജസ്സ്ഃ-ചലം,ഉപഷ്ടംഭകം (mobile,versatile,stimulating)

തമസ്സ്ഃ- ഗുരു,വരണകം(heavy ,enveloping ,obstructing functions, weight increase)

പ്രദീപവച്ചാർത്ഥതോ വൃത്തിഃ- വിളക്കുപോലെ ലക്ഷ്യത്തിലേക്ക് വൃത്തി.

ഒരു വ്യക്തിയുടെ കാര്യത്തിൽ സത്വഗുണം കൂടിയാല് ജ്ഞാനയോഗം,രജസ്സ് കൂടിയാൽ കർമ്മയോഗം,തമസ്സ് കൂടിയാൽ ഭക്തിയോഗത്തിന്റെ യോഗനിദ്ര.പ്രപഞ്ചത്തെ എടുത്താൽ,സത്വം ഊർജ്ജം,പ്രകാശം,നഭസ്സ്. രജസ്സ് വായു. തമസ്സ് ഭൂമി മുതലായ ഗുരുത്വമേറിയ ഗോളങ്ങൾ.വിളക്കിൽ തിരി,എണ്ണ,നാളം ഇവപോലെയാണ് ത്രിഗുണങ്ങൾ.മൂന്നിനും അതാതിന്റെ വൃത്തികളുണ്ട്. അവയ്ക്ക് വ്യത്യസ്തകർമ്മമാണെങ്കിലും ലക്ഷ്യം ഒന്നുതന്നെയാണ്. എണ്ണയും തിരിയും നാളവും ചേർന്നാലേ ദീപത്തിന്റെ വൃത്തി പൂർണ്ണമാവുകയുള്ളു.ഈ ഉപമ ത്രിഗുണ

ങ്ങൾ പരസ്പരപൂരകമാണ് ,പരസ്പരവിരുദ്ധമല്ല എന്ന് എടുത്തുകാട്ടുന്നതിനാണ്. (ത്രിമൂർത്തി സങ്കല്പവും ഇങ്ങനെ ഗ്രഹിക്കേണ്ടതാണ്)തൈലം അനലവിരോധിയാണെങ്കിലും ദീപത്തിലവ സഹധർമ്മം അനുഷ്ഠിക്കുന്നു. എങ്ങനെയെന്നാ ൽ,-

യഥാ വാതപിത്തശ്ലേഷ്മാണ പരസ്പരവിരോധിനാ

ശരീരധാരണലക്ഷണം കാര്യം കുർവ്വന്തി ഏവം സത്വരജസ്തമാംസി (വാചസ്പതി)

സാംഖ്യത്തിൽ ഇഷ്ടം എന്നപദം ദൃഷ്ടം എന്ന അര്ത്ഥത്തിലാണ് എപ്പോഴും ഉപയോഗിച്ചുകാണുന്നത്. ഒരേ ഗുണം ത്രിരൂപമായിരിക്കുന്നു.സർവ്വേ വാ സർവ്വരൂപാ .അന്യോന്യജനന വൃത്തയ ന ച സങ്കീർണ്ണസ്വഭാവഃ

14. അവിവേക്യാദിഃസിദ്ധഃത്രൈഗുണ്യാത്തദ്വിപര്യയാഭാവാത്

കാരണഗുണാത്മകത്വാത് കാര്യസ്യാവ്യക്തമപി സിദ്ധം

ത്രൈഗുണ്യത്താൽ അവിവേകാദികള് സിദ്ധമാകുന്നു.അതിന്റെ വിപര്യയത്തിൽ (വിപരീതത്തിൽ)അവയുടെ അഭാവത്താൽ കാരണഗുണാത്മകത്വം സിദ്ധിക്കുന്നു.കാര്യം വ്യക്തം , അവിവേകാദികളുള്ളത്. കാരണം അവ്യക്തം അതില്ലാത്തത്.

ത്രൈഗുണ്യമുള്ളത്,ത്രൈഗുണ്യത്തിന്റെ അഭാവമുള്ളത് –ഇങ്ങനെയാണ് അവ്യക്തം തെളിയിക്കപ്പെടുന്നത്. നൂലുണ്ടെങ്കിൽ വസ്ത്രമുണ്ട്. നൂലും വസ്ത്രവും വെവ്വേറെയല്ല. അവ പരസ്പരം വിരോധികളല്ല. ഈ ബന്ധമാണ് വ്യക്താവ്യക്തങ്ങളെയല്ല.പ്രത്യക്ഷമായ വ്യക്തത്തെ ശരിയായി കാണുന്ന നിരീക്ഷകന് അവ്യക്തത്തേയും അറിയാനാവും .ഗുണമറിഞ്ഞാൽ ഗുണാഭാവമെന്ന അവസ്ഥയെ ഗ്രഹിക്കാം . കാര്യത്തിന്റെ സ്വഭാവം തന്നെയാണ് കാരണത്തിനും.കറുത്തനൂലുകൊണ്ട് കറുത്തവസ്ത്രമേ നെയ്യാനാവൂ. വ്യക്തത്തിന്റെ സ്വഭാവങ്ങൾ അവ്യക്തത്തിലുമുണ്ട് എന്നതുകൊണ്ടാണ് വ്യക്തത്തെ നാം ആ സ്വഭാവത്തോടെ കാണുന്നത്. ഇതനുസരിച്ച്,ത്രൈഗുണ്യങ്ങൾ, അവ്യക്തത്തിലും സൂക്ഷ്മരൂപത്തിലുണ്ട്. കാര്യം കാരണത്തിന്റെ ഫലമാകയാൽ,കാര്യത്തിലുള്ളത് കാരണത്തിലുമുണ്ടാവണം. അവ്യക്തം വ്യക്തത്തിന്റെ കാരണമാകയാൽ വ്യക്തത്തിലുള്ള ത്രിഗുണം അവ്യക്തത്തിലുമുണ്ടാവണം .

തത് വിപര്യയാത് എന്നത് വ്യതിരേക ,ആവീതമെന്ന മട്ടിലുള്ള തർക്കമാണ്.

യത് യത് സുഖദുഃഖമോഹാത്മകം തത് അവിവേകിത്വാദിയോഗിഃ

യഥാവ്യക്തം, വ്യതിരേകം ആഹ- അവിവേക്യാദി വിപര്യയേ

പുരുഷേ ത്രൈഗുണ്യാഭാവാത്.(വാചസ്പതി)

ഗൌഡപാദൻ അങ്ങനെയല്ല വ്യാഖ്യാനിക്കുന്നത്.അവ്യക്തത്തിലും വ്യക്തത്തിലുളളതെല്ലാം ഉണ്ടെന്നാണ്. അവ്യക്തേ ത്രൈഗുണ്യവിപര്യയസ്യ അഭാവാത് എന്നാണ് സാംഖ്യതരുവ സന്തവും പറയുന്നത്.

15.ഭേദാനാം പരിമാണാത് ,സമന്വയാത്,ശക്തിഃപ്രവൃത്തേശ്ചഃ

കാരണകാര്യവിഭാഗാത് അവിഭാഗദ്വൈശ്വരൂപ്യസ്യ

ഭേദങ്ങളുടെ പരിമാണം,സമന്വയം ഇവകളാലാണ് ശക്തിപ്രവൃത്തി. കാരണകാര്യവിഭാഗ ത്താലും വൈശ്വരൂപന്റെ അവിഭാഗത്താലും.

സൃഷ്ടി എന്ന ശക്തിയുടെ പ്രവർത്തനം ഭേദങ്ങളുടെ പരിമാണം ,സമന്വയം ഇവകളാലാണ്. കുലാലൻ പരിമിതമായ മൃത്പിണ്ഡത്താൽപരിമിതമായ ഘടം സൃഷ്ടിക്കുന്നു.അതുപോലെയാ ണ് മഹദാദികളുടെ സൃഷ്ടിയും. അവയെല്ലാം പരിമിതങ്ങളാണ്.ഏകബുദ്ധി,ഏകാഹങ്കാരം ,പഞ്ചതന്മാത്ര,ഏകാദശേന്ദ്രിയ,പഞ്ചമഹാഭൂതങ്ങളെന്നിങ്ങനെയുളള ഭേദങ്ങളുടെ പരിമാ ണങ്ങൾക്കെല്ലാം കാരണമായ പ്രധാനമെന്ന വ്യക്തം പരിമിതംതന്നെയാണെന്ന് സിദ്ധിക്കു ന്നു.അങ്ങനെയല്ലായിരുന്നുവെങ്കിൽ,നിഷ്പരിമാണം ആകുമായിരുന്നു.പരിമാണങ്ങളുടെ ഭേദം വെച്ച് പ്രധാനവും വ്യക്തമാണ്.

ലോകത്തിൽ വ്രതധാരികളായ വടുക്കളെക്കണ്ടാൽ,പിതൃക്കൾ ബ്രാഹ്മണരാണെന്ന് നാം സമന്വയിച്ചറിയുന്നു. അതു പോലെ ത്രിഗുണമായ മഹദാദിലിംഗങ്ങളെ ദർശിച്ച് ഇതിന്റെ കാരണമായി പ്രധാനത്തെ സമന്വയിച്ചറിയുന്നു.രഥമോ പടമോ ഘടമോ സ്രഷ്ടാവില്ലാതെ സ്വയം നിർമ്മിക്കപ്പെടുന്നില്ല.അതുപോലെ ദൃശ്യമായി,വ്യക്തമായി കാണുന്ന ഈ പ്രപഞ്ച ത്തിന്റെ സൃഷ്ടിശക്തിയുടെ പ്രവർത്തനം ഭേദപരിമാണം,സമന്വയം ഇവവെച്ച് പ്രധാനത്തി്ൽ പറയുകയാണ്. എന്തുകൊണ്ട് പ്രധാനം കാരണം . കാരണകാര്യവിഭാഗത്താൽ,കരോതി ഇതി കാരണം .ക്രിയത ഇതി കാര്യം.ഘടത്തിന് ദധി,മധു,ഉദകം,പയസം എന്നിവ ധാരണം ചെയ്യാം. മണ്കട്ടക്ക് കഴിയില്ല. പക്ഷേ മൺകട്ടതന്നെയാണ് ഘടമായത്. അതില്ലാതെ. ഘടമുണ്ടാകുമായിരുന്നില്ല.അതുകൊണ്ട് സൃഷ്ടിക്കുന്ന വസ്തു (കരോതി)കാരണമെന്നും ,ക്രിയ ചെയ്യുന്ന വസ്തു(ക്രിയത)കാര്യമെന്നും മൃത്പിണ്ഡത്തേയും ഘടത്തേയും പറയുന്നു.ഇതു പോ ലെയാണ് പുരുഷപ്രകൃതിമാരെ കാരണകാര്യമെന്നും പറയുന്നത്.പുരുഷനില്ലെങ്കിൽ പ്രകൃതി ഉണ്ടാകുമായിരുന്നില്ല.പ്രകൃതിയില്ലെങ്കിൽ,ഇവിടെ ഇക്കാണുന്ന ക്രിയകളൊന്നും തന്നെ നടക്കു മായിരുന്നില്ല.

അവിഭാഗാദ് വിശ്വരൂപസ്യ. വിശ്വം ജഗത്ത്. അതിന്റെ രൂപം വ്യക്തി. വിശ്വരൂപത്തിന്റെ ഭാവം വൈശ്വരൂപ്യം.അതിൽ ത്രൈലോക്യങ്ങൾക്കോ പഞ്ചമഹാഭൂതാദികൾക്കോ പരസ്പരം വിഭാഗമില്ല.ഏകമാണ്. പ്രലയക്ലത്ത് സൃഷ്ടിക്രമാരംഭത്തിൽമാത്രമാണ് വിഭാഗം ആരംഭിക്കുന്നത്. പ്രലയകാലത്ത് വീണ്ടും അവിഭാഗാവസ്ഥയിലേക്ക് ലയം പ്രാപിക്കയും ചെയ്യും. അതിനാൽ ആത്യന്തികമായി പുരുഷപ്രകൃതികള് ഒന്നുതന്നെയാണ്. അവ്യക്തം ഇന്ദ്രിയഗോചരമല്ലെങ്കിലും അത് അസ്തിയാണ്,നാസ്തിയല്ല.പാഷാണത്തില് ഗന്ധമെന്നപോലെ അത് പ്രകൃതിയിൽ മറഞ്ഞിരിക്കുന്നു.പാഷാണഗന്ധാദേരനുപലബ്ധാത് എന്ന സ്ഥാനത്ത് ഒരു ധനുസ്സിന്റെ ചിഹ്നം അങ്കിതമാണ്.(ധനുശ്ചിന്നാങ്കിതം)മാനുസ്ക്രിപ്പിലെന്ന് ഡോ.ടി.ജി. മെയിങ്കർ.

പ്രധാനം അവ്യക്തമാണ്.അതിനെ തെളിയിക്കാൻ അഞ്ചുവാദങ്ങളാണ് പറഞ്ഞിരിക്കുന്നത്.

1.ഭേദാനാം പരിമാണാത്ഃ

യത്ര കർത്താ അസ്തി തസ്യപരിമാണം ദൃഷ്ടം (ഗൌഡപാദ)

ഘടാ യദ ഹി പരിമിതാ മൃദാദി അവ്യക്ത-കാരണകാ ദൃഷ്ടാ (വാചസ്പതിമിശ്ര)

2.സമന്വയാത്ഃ- സിംഗദൃഷ്ട്യാ സാധയാമ ,വ്രതധാരിണെ വടും ദൃഷ്ട്വാ അസ്യ പിതരൌ ബ്രാഹ്മണൌ ഇതി(ഗൌഡപാദ)

ഭിന്നാനാം സമാനരൂപതാ സമന്വയാഃ(വാചസ്പതി)

സുഖദുഃഖമോഹസമന്വിതം വ്യക്തം(സൂര്യനാരായണശാസ്ത്രി)

3.ശക്തിഃപ്രവൃത്തേശ്ചഃ കാരണത്തിന്റെ പ്രവൃത്തി അതിന്റെ ശക്തിയുടെ പരിമാണം (അളവ്) അനുസരിച്ചിരിക്കും. മഹത്തിന് എല്ലാം സൃഷ്ടിക്കാമെങ്കിലും അതിനും പരിമിതിയുണ്ട്. അതിന്നൊരു കാരണമായി പ്രധാനം വേണം. പ്രപഞ്ചവികാസത്തിന്ഒരു ഊർജ്ജസ്രോതസ്സ് വേണം. അതിനെ ശക്തി (force, power)എന്നു വിളിക്കുന്നു. ഇത് പ്രപഞ്ചാന്തർഗ്ഗതം, (ആന്തരശക്തി .ഓരോ വസ്തുവിലും നിശ്ചിതഅളവില് പരിമിതം)ബാഹ്യം (അപരിമിതമായ external force)എന്ന് രണ്ടുവിധം . ഇവിടെ ബാഹ്യം രണ്ടുവിധമുണ്ട്.വസ്തുക്കളുടെ ബാഹ്യമെന്നും (അത് പ്രപഞ്ചാന്തർഗ്ഗതമാണ്)പ്രപഞ്ചബാഹ്യമെന്നും (ഇതിൽ പ്രപഞ്ചം അന്തർഗ്ഗതമായിരിക്കുന്നു) രണ്ടുവിധത്തിൽ ബാഹ്യോർജ്ജം ഇരിക്കയാല് ബാഹ്യം ,ആന്തരം എന്ന വ്യത്യാസമില്ല.

യോ യസ്മിൻ ശക്താ സ തസ്മിന് ഏവ അർത്ഥേ പ്രവർത്തതേ (ഗൌഡപാദ).

കാരണ-ശക്തി തഃകാര്യം പ്രവർത്തതേ,അശക്താത് കാരണാത് കാര്യഃഅനുത്പത്തേ.

4.കാരണകാര്യവിഭാഗാത്ഃ

അസ്തി വിഭക്തം തത് കാരണം യസ്യ വിഭാഗാ ഇദം വ്യക്തം(ഗൌഡപാദ)

കാരണാത് കാര്യാണി ആവിർഭവന്തി സ അയ അവിഭാഗപ്രകൃതൌ നാനാരൂപസ്യ കാര്യസ്യ വൈശ്വരൂപ്യസ്യ (വാചസ്പതിമിശ്ര).

കാരണത്തിൽനിന്ന് കാര്യം,പുറത്തുവരികയും ലയിക്കുകയും ചെയ്യുന്ന പ്രകാശവിമർശാത്മക ത്വത്തെ കൂർമ്മംകൈകാലുകൾ(അംഗം)പുറത്തേക്കുനീട്ടുകയും ഉള്ളിലേക്ക് വലിക്കുകയും ചെയ്യുന്നതിനോടുപമിക്കുന്നു.(ഇത് ഗീതയിലുമുണ്ട്).അതായത് ,സൃഷ്ടി നേരത്തേ ഉള്ള ഒന്നിന്റെ യഥാപൂർവ്വമുള്ള അഭിവ്യക്തിമാത്രമാണ്, പുതിയ ഒന്നിന്റെ ആവിർഭാവമല്ല എന്ന് ഇന്ത്യയിലെ ശാസ്ത്രം കരുതുന്നു.ഇന്ന് ആധുനികശാസ്ത്രവും ഈ വഴിയാണ് നീങ്ങുന്നത്.

5.വൈശ്വരൂപ്യസ്യ അവിഭാഗാത്

പ്രലയകാലേ പ്രകൃതൌ അവിഭാഗം ഗച്ഛന്തി(ഗൌഡപാദ)

പ്രകൃതിയുടെ ഒരുഭാഗവും മററുഭാഗങ്ങളിൽനിന്ന് സ്വതന്ത്രമല്ല.ഒരൊറ്റ ഏകകമാണ്. ഈശ്വരൻ,കൈലം,പരമാണു ,യദൃഛ,അഭാവം എന്നിവ പ്രപഞ്ചകാരണങ്ങളോണോ അല്ലയോ എന്ന ദീർഘമായ ചർച്ച ഉപനിഷത്തുക്കളിലെന്നപോലെ സാംഖ്യത്തിലും കാണാം. യുക്തിദീപിക ഈ ചർച്ച അവതരിപ്പിക്കുന്നുണ്ട്.

16.കാരണമസ്ത്യവ്യക്തം പ്രവർത്തതേ ത്രിഗുണതഃസമുദായാച്ച

പരിണാമതഃ സലിലവത് പ്രതിപ്രതിഗുണാശ്രയവിശേഷാത്

അവ്യക്തമായ കാരണം ഉണ്ട്(അസ്തി).ത്രിഗുണങ്ങളുടെ സാമ്യാവസ്ഥയാണ് പ്രധാനം. എപ്രകാരം ഗംഗയുടെ മൂന്നു സ്രോതസ്സ് രുദ്രശിരസ്സിൽ പതിച്ച് ഏകമായി ജനിക്കുന്നുവോ അപ്രകാരം ഗുണസമുദായത്തിൽനിന്ന് മഹദാദി ജനിക്കുന്നു.ത്രിഗുണങ്ങളുടെ സമുദായമാണ് വ്യക്തമായ ജഗത്തിന്റെ പ്രവർത്തനം.

ഒരേ പ്രധാനത്തിൽനിന്ന് ത്രിഗുണങ്ങളുണ്ടാവുന്നു.അവയിലെ അനുഭവം തുല്യമാവണമെന്നി ല്ല.ദേവന്മാർ(സ്വർല്ലോകം)സുധം,മനുഷ്യർ ദുഃഖം,തിര്യക്കുകൾ മോഹം എന്നിവ വർദ്ധിച്ചവരാ യി കാണുന്നു.പ്രധാനത്താൽ പ്രവൃത്തമായ ലോകങ്ങല് അതാത് ലോകങ്ങൾക്ക് (പ്രതിപ്ര തി) ഉള്ള ഗുണാശ്രയവിശേഷത്താൽ പരിണമിച്ച് പ്രവർത്തിച്ച് വ്യക്തമാകുന്നു. ആകാശത്തി ൽനിന്ന് ഏകരസമായി പതിച്ച സലിലം (മഴ)നാനാരൂപമാർന്ന് സംശ്ലേഷത്താല് അതാതു രസാന്തരം പ്രാപിച്ച് കാണപ്പെടുന്നതുപോലെ എന്ന് ഉപമ. സത്വഗുണം ഉത്കടമായി ആന ന്ദവും പ്രകാശവും (ജ്ഞാനം)ഉള്ളവരാണ് ദേവന്മാർ.രാജസം ഉത്കടമായി പ്രവൃത്തിശാലവും ദുഃഖവുമുള്ളവരാണ് മനുഷ്യന്മാർ.തമസ്സ് ഉത്കടമായി നിദ്രയും മോഹവും (മൂഢശീലം) മാത്രമു

ള്ളവരാണ് തിര്യക്കുകളായ മൃഗങ്ങൾ.ഇങ്ങനെ അതുല്യതക്കു കാരണം അതാതു ഗുണാധിക്യ മാണ്.

വാചസ്പതിമിശ്രന്റെ അഭിപ്രായത്തിൽ പ്രതിസർഗ്ഗാവസ്ഥയിലെ പ്രവർത്തനമാണ് ത്രിഗുണ ത. പരിണാമസ്വഭാവാ ഗുണാ ന അപരിണമ്യാ ക്ഷണമപി അവതിഷ്ഠന്തേ, സമുദായാ സ ച ഗുണാനാം ന ഗുണപ്രധാനഭാവം അന്തരേണ സംഭവതി. സ ച ന വൈഷമ്യം വിനാ തസ്മാദ് മഹദാദിഭാവേന പ്രവൃത്തിദ്വിതീയാ.(വാചസ്പതി)ഗുണങ്ങൾ ഒരു ക്ഷണം പോലും പരിണമിക്കാതെ ഇരിക്കുന്നില്ല.അവക്ക് ഇനർഷ്യാ അവസ്ഥ എന്ന ഒന്ന് ഇല്ല. സമുദായത്തിന് സമേത്യ ഉഭയാത് എന്നാണ് അദ്ദേഹം അർത്ഥം കൊടുത്തിട്ടുള്ളത്. പ്രലയാവസ്ഥയിൽപോലും പ്രധാനം പ്രവർത്തിക്കുന്നുണ്ട്. അതിനാൽ രണ്ടുവിധം പ്രവൃത്തി അറിയണം.

1. ഓരോ ഗുണത്തിന്റേയും തനതായ പ്രവൃത്തി
2. ഗുണങ്ങളൊന്നിച്ച് ഗുണപ്രധാനഭാവത്തിൽ നടക്കുന്ന പ്രവൃത്തി.

യദാ ആകാശവത് ഏകരസം സലിലം പതിതം നാനാരൂപാത് സംശ്ലേഷാത് ഭിദ്യതേ തത് രസാന്തരൈ ഏവം പ്രധാനം(ഗൌഡപാദ)

വാരിദവിമുക്തം ഉദകം ഏകരസം അപി തത് തത് ഭൂമിവികാരാനാസാദ്യ നാരികേല താളി ◌ാആമലക കപിത്ഥഫലരസതയാ പരിണാമാൻ മധുരഅമ്ലതിക്തകടുകകാഷായയോ വികല്പ്യതേ ഏവം ഏകൈകഗുണസമുദ്ഭവാത് പ്രധാനം ഗുണം ആശ്രിത്യ പ്രധാനഗുണാ പരിണാമഭേദാൻപ്രവർത്തയന്തി (വാചസ്പതിമിശ്ര)

പരിണാമത്തെ യുക്തിദീപികഃ-

ബഹദ്ധർമ്മാന്തരം പൂർവ്വമുപാദത്തേ യദാപരം

തത്വാദപ്രച്യുതോ ധർമ്മീ പരിണാമ സ ഉച്യതേ

എന്നു നിർവ്വചിക്കുന്നു.

പ്രതിപ്രതിഗുണാശ്രയവിശേഷാത്.ഏകൈകഗുണാശ്രയേന യോ വിശേഷാ തസ്മാത് (വാചസ്പതി)വൈശേഷികസാംഖ്യങ്ങളുടെ രീതി ഇവിടെ താരതമ്യം ചെയ്യേണ്ടതാണ്. സർഗ്ഗത്തിലും (സമുദായങ്ങലളുടെ)പ്രതിസർഗ്ഗത്തിലും(ത്രിഗുണങ്ങളുടെ)പ്രവൃത്തി വാചസ്പ തിമിശ്രനും എടുത്തുപറഞ്ഞിട്ടുണ്ട്.

17. സംഘാതപരാർത്ഥത്വാത് ത്രിഗുണാദി വിപര്യയാദാധിഷ്ഠാനാത്

പുരുഷോ അസ്തി ഭോക്തൃത്വഭാവാത് കൈവല്യാർത്ഥം പ്രവൃത്തേശ്ച

ഒരു സംഘാതം പദാർത്ഥമാണ്. മറ്റൊരാളുടെ ഉപയോഗത്തിനു വേണ്ടിയുള്ളതാണ്.ഗാത്രം, ഉത്പലകം,പാദപീഠം,തൂലി,പ്രച്ഛാദനം,പടം,ഉപധാനം ഇവയുടെ സംഘാതമായ പര്യങ്കം പുരുഷനുവേണ്ടിയാണ്.എന്നതുപോലെ മഹദാദി സംഘാതം പുരുഷാർത്ഥമായ സംഘാതമാണ്. ലംഘനം,പ്ലവനം,ധാവനം എന്നിവയിൽ സമർത്ഥമായ രഥം സാരഥിയിലധിഷ്ഠിതമായിരിക്കുന്നതുപോലെ ത്രിഗുണാദിവിപര്യയമുള്ള ശരീരം ആത്മാധിഷ്ഠിതമാണ്. മധുരം,അമ്ലം,ലവണം, കടു, തിക്തം,കഷായം മുതലായ ഷഡ്രസസംയുക്തമായ അന്നത്തിന് ഒരു ഭോക്താവ് പോലെ ,മഹദാദിലിംഗങ്ങൾക്ക് ഭോക്തൃഭാവത്തില് പുരുഷനുണ്ട്. ഭോക്താവ് ആത്മാവ്. ഭോഗ്യം ശരീരം. ഭോക്താവ് പുരുഷൻ,ഭോഗ്യം പ്രകൃതി. കൈവല്യമെന്നാൽ കേവലന്റെ ഭാവം. കൈവല്യസ്യ ഭാവഃകൈവല്യം. സ്വകൈവല്യാർത്ഥമാണ് പ്രവൃത്തി. സർവ്വരും വിദ്വാനായാലും അവിദ്വാനായാലും ഇഛിക്കുന്നത് സംസാരക്ഷയവും പരമാനന്ദവുമാണ്. ആത്മസുഖമാണ് എല്ലാവർക്കും ആവശ്യം. അതിനാണ് എല്ലാവരുംപ്രവർത്തിക്കുന്നത്. ഇതുതന്നെ ആത്മാവിന്റെ അസ്തിത്വത്തിന് തെളിവാണ്.

18.ജനനമരണകരണാനാം പ്രതിനിയമാദയുഗപത്പ്രവൃത്തേശ്ച

പുരുഷബഹുത്വം സിദ്ധം ത്രൈഗുണ്യവിപര്യയാച്ചൈവ

സ്വശരീരത്തിൽഅധിഷ്ഠാനമുള്ള മണിരസനാത്മകസൂത്രം പോലെയുള്ള (സൂത്രേ മണിഗണാ ഇവ എന്ന് ഗീത) ആത്മാവെന്നു പറയുമ്പോൾ,പ്രതിശരീരം അധിഷ്ഠാനമുള്ള ജീവാത്മാക്കളുടെ (പുരുഷന്റെ) അനേകത്വം അഥവാ ബഹുത്വം കാണപ്പെടുന്നു.ജനനമരണകരണങ്ങൾ (ഇന്ദ്രിയ) എന്നിവക്ക് പ്രത്യേകപ്രത്യേക നിയമാനുസൃതമായി യുഗപദ് ആയ പ്രവൃത്തികൾ കാണുന്നു.ഒരാൾ ജനിക്കുമ്പോള് എല്ലാ ചരാചരവും ജനിക്കുന്നില്ല.മരിക്കുമ്പോൾ എല്ലാ ചരാചരത്തിനും മരണവുമില്ല.കണ്ണിന് കാഴ്ചയും ചെവിക്ക് ശ്രുതിയും എന്ന് ഓരോ ഇന്ദ്രിയത്തിനും ഓരോ ധർമ്മമുണ്ട്.കണ്ണിന് കാഴ്ചയില്ലെന്നുവെച്ച് ചെവി കേൾക്കാതിരിക്കുന്നില്ല. ഇപ്രകാരം ജനനമരണകരണങ്ങളുടെ യുഗപദ് ആയ പ്രതിനിയമങ്ങൾക്കനുസൃതമായി പ്രവർത്തനം ഇവവെച്ചാൽ ജീവാത്മാക്കൾക്ക് അനേകത്വം കാണാം. ചിലർസംസാരികളും ചിലര് ജ്ഞാനികളുമാണ്.അതിലും ജീവാത്മപുരുഷന്മാരിൽ അനേകത്വമുണ്ട്. കാലദേശങ്ങളിൽ അവരെല്ലാം ഭിന്നവൃത്തിചെയ്ത് ഭിന്നസുഖം ഭുജിച്ച് ഭിന്നഭാവത്തിലിരിക്കുന്നു.ഇതെല്ലാം ത്രൈഗുണ്യവിപര്യയം കൊണ്ടാണ്.ജനനമരണകരണങ്ങളുടെ പ്രതിനിയമത്തെ ഗൌഡപാദന് പ്രത്യേകനിയമമെന്നും വാചസ്പതിമിശ്രന് വ്യവസ്ഥ എന്നുമാണ് വിളിക്കുന്നത്.പ്രതിക്ഷേത്രേ പുരുഷഭേദേ ഭവതി വ്യവസ്ഥാ അപൂർവ്വദേഹേന്ദ്രിയ മനാഹങ്കാരബുദ്ധിവേദനാദി

അഭിസംബന്ധജന്മപുരുഷസ്യ അപരിണാമിത്വാത് .തേഷാം പരിത്യാഗോ മരണം പുരുഷസ്യ കൂടസ്ഥ നിത്യത്വാത് കരണാനി ത്രയോദശ തേഷാം വ്യവസ്ഥാ.

പ്രവൃത്തി പ്രയത്നലക്ഷണായദ്യപി അന്തഃകരണവർത്തിനി തഥാപി പുരുഷ ഉപചര്യതേ എന്ന് വാചസ്പതിമിശ്രൻ ശ്രദ്ധാപൂർവ്വം പ്രവൃത്തിയെ നിർവ്വചിക്കുന്നു.(occupation) ഇതനുസരിച്ചാണ് ഗുണാധിഷ്ഠിതമായ വർണ്ണാശ്രമവ്യവസ്ഥ ഭാരതത്തിലുണ്ടായിട്ടുള്ളതെന്നും കാസ്റ്റ് എന്ന യൂറോപ്യൻ അർത്ഥത്തിലല്ലെന്നും കരുതേണ്ടിയിരിക്കുന്നു. മനുഷ്യന്റെ ആത്മാവ് പൈത്തഗോറസ്സിന് portion of one supreme soul , പ്ലാറ്റോവിന് emanation from God,through soul of the world സ്റ്റോയിക്കുകൾക്ക് soul and the body are both portions of one existent, അരിസ്റ്റോട്ടിലിന് soul is intellectual energy.ഇതിനേക്കാളെല്ലാം പഴക്കമുള്ള സാംഖ്യവൈശേഷികദ ർശനങ്ങള് അതിനാല് വളരെയേറെ ശ്രദ്ധേയമാണ്.

19.തസ്മാച്ച വിപര്യയാത് സിദ്ധം സാക്ഷിത്വമസ്യ പുരുഷസ്യ

കൈവല്യം മാദ്ധ്യസ്ഥം ദ്രഷ്ടൃത്വമകർതൃഭാവാശ്ച

ത്രൈഗുണ്യവിപര്യാസത്താൽ നിർഗ്ഗുണവും വിവേകിയും ഭോക്തൃഗുണമുള്ളതുമായ പുരുഷന് സാക്ഷിത്വം മാത്രമേ ഉള്ളൂ.സത്വരജസ്തമോഗുണങ്ങളുടെ കർതൃത്വത്തിന്റെ സാക്ഷിയാണ് പുരുഷൻ.ഗുണങ്ങളാണ് കർത്താക്കളായി പ്രവർത്തിക്കുന്നത്. സാക്ഷി പ്രവർത്തിക്കുന്നില്ല. നിവൃത്തിക്കുന്നുമില്ല.കൈവല്യം അഥവാ കേവലഭാവത്തില് ത്രിഗുണങ്ങളിൽനിന്ന് അന്യഭാവത്തിൽ അവയുടെ പ്രവൃത്തി കണ്ടുനിൽക്കുന്ന അവസ്ഥ.

പരിവ്രാജകനെപ്പോലെ മദ്ധ്യസ്ഥഭാവം.ഗ്രാമീണജനങ്ങളുടെ പ്രവൃത്തികളില് കർഷണാർത്ഥം ,മദ്ധ്യസ്ഥം വഹിക്കാൻ അവര് പരിവ്രാജകനെ ആശ്രയിക്കുന്നത് നിഷ്പക്ഷത,സത്യസന്ധത ഇവയാലാണ്. ആത്മപുരുഷനും ഈ ഗുണങ്ങളുള്ള മദ്ധ്യസ്ഥമായിരിക്കുന്നു. അതിനാൽ അകർതൃത്വഭാവമുള്ള ദ്രഷ്ടാവ് മാത്രമാണ് പുരുഷൻ.പുരുഷന്റെ സാക്ഷിത്വം ബുദ്ധിയാലും ദ്രഷ്ടൃത്വം വിജ്ഞാനത്താലുമാണ്. ചേതനത്വേന അവിഷയത്വേന സാക്ഷിത്വം സിദ്ധം. പ്രകൃതി സ്വചരിതം പുരുഷായ ദർശയതി ഇതി സ സാക്ഷി. (വാചസ്പതിമിശ്ര)മദ്ധ്യസ്ഥം ദുഃഖത്രയാഭാവത്താലാണ്. ആത്യന്തികാ ദുഃഖത്രയാഭാവാ മദ്ധ്യസ്ഥഃ (വാ.മി)പരിവ്രാജകവത് ഉദാസീന (ഗൌഡപാദ). .ഉദാസീനത്വത്താൽ ദുഃഖത്രയാഭാവം ഉണ്ടാവുന്നു. ഇപ്രകാരം സാംഖ്യസിദ്ധാന്തത്തിലും വേദാന്തത്തിലും ഭഗവദ്ഗീതയിലും പുരുഷൻ,പ്രകൃതി എന്നിവക്ക് ഒട്ടും വ്യത്യാസമില്ല. (ഡോ.ടി.ജി. മെയിങ്കറും ഇത് എടുത്തുപറയുന്നു)

20.തസ്മാത്തത് സംയോഗാദചേതനം ചേതനാവദിവ ലിംഗം

ഗുണകർതൃത്വേ ച തഥാ കർത്തേവ ഭവത്യുദാസീനഃ

അങ്ങനെയെങ്കിൽ,പുരുഷനെങ്ങനെ അദ്ധ്യവസായം ചെയ്യും . ഞാൻധർമ്മമേ ചെയ്യൂ,അധ ർമ്മം ചെയ്യില്ല എന്ന് എങ്ങനെ നിശ്ചയിക്കും. ഈ ദോഷം പരിഹരിക്കാനായി പറയുന്നു.

അതിനാൽ,അതിന്റെ(പുരുഷന്റെ)സംയോഗത്താല് അചേതനങ്ങളായ മഹദാദികള് ചേത നമെന്നപോലെ കാണപ്പെടുകയാണ്. പുരുഷനാണ് ചേതനം.പ്രകൃതിയല്ല. ചേതനാവഭാസ സംയുക്തമാകയാല് മഹദാദിലിംഗം ചേതനവദ്(ചേതനമെന്നപോലെ)ഭവിക്കുകയാണ്. ഘടം ചൂടുള്ള വസ്തു വെച്ചാല് ചൂടായും തണുത്ത വസ്തു വെച്ചാല് തണുപ്പായും തോന്നും. അതു പോലെ ജഡപ്രകൃതി പുരുഷസംയോഗത്താൽ ചേതനയുള്ളതുപോലെ ഗുണകർതൃത്വം നിർവ്വ ഹിക്കുന്നു. യഥാർത്ഥചേതനാവസ്ഥവും കർത്താവും ഭോക്താവുമായ പുരുഷന്(എനർജി) ഉദാ സീനമെന്നപോലെയും തോന്നുന്നു.

യഥാ ചൈതന്യകർതൃത്വേ ഭിന്നാധികരണേ യുക്തിത സിദ്ധേ ,തസ്മാദ്

ഭ്രാന്തി ഇയം ഇതി അർത്ഥഃ ഭ്രാന്തിബീജം തത് സംയോഗ തത് സന്നിധാനം (വാചസ്പതിമിശ്ര)

പുരുഷന്റെ സന്നിധാനവും സംയോഗവും കൊണ്ടുതന്നെയാണ് ഈ ഭ്രാന്തിബീജം ഉണ്ടാവു ന്നത്. ഇതിനെയാണ് വേദാന്തി മായയെന്നും ഐൻസ്റ്റൈന് ഇല്ല്യൂഷനെന്നും വിളിച്ചത്, എനർജിയും മാറ്റവും (ഓബ്ജക്റ്റും സബ്ജക്റ്റും)പുരുഷനും പ്രകൃതിയും തമ്മിലുള്ള ഈ ബന്ധവും അതിന്റെ ജ്ഞാനവും എക്കാലത്തും ശാസ്ത്രത്തിനും തത്വചിന്തക്കും ശാസ്ത്രജ്ഞര്ക്കും തത്വചിന്ത കർക്കും അടിസ്ഥാനപരമായ പ്രശ്നങ്ങളാണ്.(ഫണ്ടമെന്റൽ പ്രോബ്ലം)വിജ്ഞാനഭിക്ഷുവിന്റെ അഭിപ്രായത്തിൽ പുരുഷനും ബുദ്ധിയും തമ്മില് യഥാർത്ഥസംയോഗമുണ്ടാവുന്നുണ്ട്. എന്നാ ലും പുരുഷൻ(പൂർണ്ണം)മാറ്റമില്ലാതെ പൂർണ്ണമായിത്തന്നെ നിലനിൽക്കുന്നു. ഡോ.എസ്. രാ ധാകൃഷ്ണൻ ഇതിനോട് അനുകൂലിക്കുന്നില്ല.A relation that makes no change is a relation which does not relate പറഞ്ഞിട്ടുള്ളത്.

പൂർണ്ണത്തിൽനിന്ന് പൂർണ്ണമെടുത്താലും ,എത്ര പൂർണ്ണം ചേർത്താലും പൂർണ്ണം പൂർണ്ണമായി ത്തന്നെ ഇരിക്കുമെന്ന ഖഹരം അഥവാ പൂജ്യമെന്ന ബ്രഹ്മനിർവ്വചനത്തിന് വ്യാഖ്യാനമാണ് സാംഖ്യവും വേദാന്തവും ഒരുപോലെ തരുന്നത്. പൂജ്യത്തിന് മാറ്റമില്ല. അതിന്റേത് മറ്റു സംഖ്യകളിൽനിന്ന് വ്യത്യസ്തമായ ഒരു ബന്ധമാണ്. എസ്.രാധാകൃഷ്ണൻ ആ അർത്ഥത്തില് ( mathematical proof )അതിനെ (ചൈതന്യത്തെ,എനർജിയെ)കാണുന്നില്ലെന്നത് ഒരു പോരായ്മയാണ്.

യുക്തിദീപികയുടെ ചോദ്യം ത്രിഗുണങ്ങളും പുരുഷനും (പ്രകൃതിപുരുഷ)തമ്മിലുള്ള സംയോഗം എങ്ങനെയുള്ളതാണ്.

അന്യതരകർമ്മജമാണോ,ഉഭയകർമ്മജമാണോ,സംയോഗജമാണോ,സ്വാഭാവികമാണോ,ശക്തിനിമിത്തമാണോ,യോഗ്യതാലക്ഷണമാണോ,യാദൃഛികമാണോ,വിഷയിവിഷയനിമിത്തമാണോ.ഈ 8 വിധസംയോഗങ്ങളിലേതാണ് പ്രകൃതിപുരുഷസംയോഗം. ഉത്തരം യുക്തിദീപിക തരുന്നു:-ഇഹ പുരുഷ അന്തഃകരണയോ അഭിന്നദേശത്വാത് സന്നിധിമാത്രസാമാന്യാത് ഭാക്തം സംയോഗം പരികല്പ്യ ഏവം ഉച്യതേ ഇത്യദോഷഃ

21. പുരുഷസ്യ ദർശനാർത്ഥം കൈവല്യാർത്ഥം തഥാ പ്രധാനസ്യ

പംഗ്വന്ധവദുഭയോരപി സംയോഗസ്തത്കൃതഃസർഗ്ഗഃ

പുരുഷന് ദർശനത്തിനാണ് പ്രകൃതി. പ്രധാനവുമായി പുരുഷന്റെ സഹസംയോഗം ദർശിക്കുന്നതിനുമാത്രമാണ്. പ്രകൃതിം മഹദാദികാര്യം ഭൂതാദിപര്യന്തം പുരുഷഃ പശ്യതി. ദർശനസസുഖത്തിനാണ് പുരുഷന് സംയോഗം ചെയ്യുന്നത്.പ്രധാനത്തിന് കൈവല്യത്തിനാണ് പുരുഷന്.കേവലഭാവാനുഭവത്തിനാണ് പ്രധാനം പുരുഷസംയോഗം ചെയ്യുന്നത്. മുടന്തനും അന്ധനുംപരസ്പരം സംയോഗം കൊണ്ട് സഹധർമ്മം കൃത്യമായി അനുഷ്ഠിക്കുന്നു.അതുപോലെയാണ് സർഗ്ഗം സംഭവിക്കുന്നത്.എപ്രകാരം സ്ത്രീപുരുഷ(യോനിലിംഗ) സംയോഗംകൊണ്ട് പ്രജ ഉണ്ടാവുന്നുവോ അപ്രകാരം പുരുഷപ്രകൃതിസംയോഗം കൊണ്ട് പ്രപഞ്ചസർഗ്ഗം സംഭവിക്കുന്നു.സ്ത്രീ കൈവല്യസിദ്ധിക്ക് പുരുഷനെ പ്രാപിക്കുന്നു.പുരുഷന് രൂപദർശനസുഖത്തിനും. ഇത് ലോകാനുഭവസിദ്ധമായ പ്രസിദ്ധകാര്യമാണ്.ഇതേ മാതൃകയിലാണ് പരമപുരുഷനും പ്രധാനവും സംഗമിച്ച് പ്രപഞ്ചസർഗ്ഗം.പുരുഷന് രൂപദർശനത്തിലും സ്ത്രീക്ക് രസാനുഭൂതിഭാവങ്ങളുടെ സ്മൃതിയിലുമാണ് രതിയിലുള്ള ഇഛ സംഭവിക്കുന്നതെന്ന് ആധുനികമസ്തിഷ്കപഠനം വെച്ച് ന്യൂറോസയൻസും കണ്ടുപിടിച്ചിരിക്കുന്നത് സാംഖ്യരുടെ ഈ പ്രസ്താവനയുമായി താരതമ്യം ചെയ്യാവുന്നതാണ്. മാത്രമല്ല,ഈ അർത്ഥത്തിൽ, പുരുഷൻ സ്ത്രീക്കും സ്ത്രീ പുരുഷനും പരസ്പരം ഭോഗ്യവസ്തുവും ഭോക്താവുമാണ്.പുരുഷന് രൂപഭോഗത്തിനാണ് പ്രകൃതി.പ്രകൃതിക്ക് കൈവല്യഭോഗത്തിനാണ് പുരുഷന്.

സംയോഗ ഏവ ഭോഗാപവർഗ്ഗാർത്ഥം സർഗ്ഗം കരോതി (സാംഖ്യതരുവസന്തം)

വിമുക്തമോക്ഷാർത്ഥം സ്വാർത്ഥം വാ പ്രധാനസ്യ എന്നതിലെ സ്വാർത്ഥത്തെ വിജ്ഞാനഭിക്ഷു സ്വസ്യ പാരമാർത്ഥികാ ദുഃഖമോക്ഷാർത്ഥം എന്നു വ്യാഖ്യാനിക്കുന്നു. പ്രധാനത്തിന്റെ ദുഃഖമോക്ഷത്തിന് പുരുഷൻവേണം. പുരുഷന് ദുഃഖമില്ല. പ്രകൃതിയുടെ ദുഃഖപ്രതിബിംബമേയുള്ളു. ദർശനാർത്ഥം പ്രധാനസ്യ എന്നും കൈവല്യാർത്ഥം പുരുഷസ്യ എന്നുമാണ് വാചസ്പതിമിശ്രന്റെ പാഠം. പംഗുവിന് കാമാം,ക്രിയചെയ്യാനാവില്ല,നടക്കാനാവില്ല.(പുരുഷ).അന്ധന് കാണില്ല,നടക്കാം.ക്രിയചെയ്യാം.(പ്രകൃതി) ഈ ഉപമ സാംഖ്യർ സദാ ഉപയോഗിക്കുന്നതാണ്.

ഈ ഉപമ വെച്ച് ഫിലോസഫിയെ കപിലമുനി ഡീഗ്രേഡ് ചെയ്തു എന്ന വിൽസൺസായി പ്പിന്റെ അഭിപ്രായത്തിലെ അർത്ഥരാഹിത്യം ഇവിടെ സാന്ദർഭികമായി ചൂണ്ടിക്കാട്ടട്ടെ.

22.പ്രകൃതേർ മഹാന് ,തതോഹങ്കാരഃതസ്മാദ് ഗണശ്ച ഷോഡശകഃ

തസ്മാദപി ഷോഡശകാത് പഞ്ചഭ്യഃപഞ്ചഭൂതാനി

പ്രകൃതി,പ്രധാനം,ബ്രഹ്മം,അവ്യക്തം,ബഹുധാത്മകം,മായ എന്നിവ പര്യായങ്ങളാണ് (ഗൌഡ പാദ). അലിംഗമായ പ്രകൃതിയിൽനിന്ന് മഹാൻ,മഹത്തിൽനിന്ന് ബുദ്ധി. മഹാൻ,ബുദ്ധി, ആ സുരി, മതി,ഖ്യാതി ,ജ്ഞാനം എന്നിവ പ്രജ്ഞയുടെ പര്യായങ്ങളാണ്. മഹത്തിൽനിന്ന് അഹ ങ്കാരം .ഭൂതാദി,വൈകൃതം,തൈജസം,അഭിമാനം എന്നിവ അഹങ്കാരപര്യായങ്ങളാണ്. അഹ ങ്കാരത്തിൽനിന്ന് 16 ഗണങ്ങളുണ്ടായി. അതിൽനിന്ന് പഞ്ചതന്മാത്ര.അതിൽനിന്ന് ഏകാദ ശേന്ദ്രിയം. ഇവയാണ് ഷോഡശാഹങ്കാരഗണങ്ങൾ.

ശബ്ദതന്മാത്രയിൽനിന്ന് ആകാശവും,

സ്പർശതന്മാത്രയിൽനിന്ന് വായുവും,

രൂപതന്മാത്രയിൽനിന്ന് തേജസ്സും,

രസതന്മാത്രയിൽനിന്ന് ആപസ്സും,

ഗന്ധതന്മാത്രയിൽനിന്ന് പൃഥിയും- ഇത് പഞ്ചമഹാഭൂതസൃഷ്ടി.

23.അദ്ധ്യവസായോ ബുദ്ധിർദ്ധർമ്മാ ജ്ഞാനം വിരാഗഐശ്വര്യം

സാത്വികമേതദ്രൂപം താമസമസ്മാദ്വിപര്യസ്തം

അദ്ധ്യവസായം ബുദ്ധിധർമ്മമാണ്. ബുദ്ധിയുടെ ലക്ഷണമാണ്. ബീജത്തിൽ അങ്കുരാദികളാ യ ഭവിഷ്യദ്വൃത്തികളടങ്ങിയിരിക്കുന്നു.ഞാൻ ഘടമാണ്,ഞാൻ പടമാണ് ,ഞാൻ വൃക്ഷമാണ്, ബീജമാണ് ,പുരുഷനാണ് എന്നെല്ലാം ബുദ്ധിയില് വിചാരം ചെയ്യുന്ന ധർമ്മം (ലക്ഷണം) അ ദ്ധ്യവസായമാണ്.ബുദ്ധി സാത്വിക,രാജസ,താമസരൂപഭേദത്താല് 8 വിധമുണ്ട്.(അഷ്ടാത്മി ക). ബുദ്ധിയുടെ സാത്വികരൂപം ചതുർവ്വിധമാണ്. ധർമ്മം,ജ്ഞാനം, വൈരാഗ്യം,ഐശ്വര്യം.

ധർമ്മം- ദയ,ദാനം,യമം,നിയമം,എന്നിവ ധർമ്മലക്ഷണം. യമമെന്നാൽ അഹിംസ,സത്യം, അസ്തേയം,ബ്രഹ്മചര്യം,അപരിഗ്രഹം(യോഗസൂത്രം).നിയമമെന്നാൽ ശൌചം,സന്തോഷം, തപസ്സ്, സ്വാദ്ധ്യായം,ഈശ്വരപ്രണിധാനം (യോഗസൂത്രം) . ഇവയെല്ലാം ധർമ്മമാണ്. അഭ്യുദയനിഃശ്രേയസഹേതുവാണ് (വാചസ്പതിമിശ്രൻ)

ജ്ഞാനം- പ്രകാശം,അവഗമം,ഭാനം എന്ന് പര്യായങ്ങൾ.രണ്ടുവിധം ജ്ഞാനം.ആഭ്യന്തരം, ബാഹ്യം.ബാഹ്യജ്ഞാനം –വേദം,ശിക്ഷ,കല്പം,വ്യാകരണം,നിരുക്തം,ഛന്ദസ്സ്,ജ്യോതിഷം എന്ന് ഷഡംഗസംഹിതയോടു ചേർന്നത്. പുരാണങ്ങളും ന്യായമീമാംസാധർമ്മശാസ്ത്രങ്ങളും ഇതിലാണ് പെടുന്നത്. ആഭ്യന്തരജ്ഞാനം-പ്രകൃതിപുരുഷജ്ഞാനമാണ്.ഇതു പ്രകൃതി. സത്വ രജസ്തമസ്സുകളുടെ സാമ്യാവസ്ഥ. ഞാൻ പുരുഷൻ,സിദ്ധൻ,നിർഗ്ഗുണം, വ്യാപി,ചേതനം. ഇപ്രകാരം സ്വയമറിയുന്നത് നിത്യാനിത്യവസ്തുവിവേകം. ബാഹ്യജ്ഞാനത്താൽ ലോകപം ക്തിർല്ലോകാനുരാഗവും ആഭ്യന്തരജ്ഞാനത്താല് മോക്ഷവും ലഭിക്കുന്നു.

വൈരാഗ്യം- ദ്വിവിധം. ബാഹ്യം,ആഭ്യന്തരം. ബാഹ്യം ഇഷ്ടവിഷയങ്ങളുടെ ലാഭം ,രക്ഷണം, സംഗം, ഹിംസാദോഷമെന്നിവയുടെ ദർശനംകൊണ്ടുവരുന്ന വിരക്തി.ആഭ്യന്തരം ഈശ്വര ഭാവം. അതിന് അഷ്ടഗുണമുണ്ട്. അണിമ,മഹിമ,ഗരിമ,ലഘിമ,പ്രാപ്തി,പ്രാകാമ്യം,ഈശിത്വം,വശിത്വം. അണിമ അണുഭാവം.ജഗത്തിന്റെ സൂക്ഷ്മമായ രചനാഭാവം.

മഹിമ ജഗത്തിന്റെ സ്ഥൂലമായ,മഹത്തായ രചനാബാവം.

ലഘിമ പുഷ്പകേസരാഗ്രത്തിലെ മൃണാളീതുലാവയവത്തേക്കാളും കനം കുറഞ്ഞ അവസ്ഥ. പരാഗരേണുവിനേക്കാളും കനം കുറവ്.

പ്രാപ്തി. അഭിമതവസ്തു എവിടെ ഇരുന്നാലും അതിനെ പ്രാപിക്കുന്നു

പ്രാകാമ്യം.കാമിച്ചതെല്ലാം ലഭിക്കുന്നു

ഈശിത്വം – പ്രഭുതയാല് ത്രൈലോക്യവും ഈക്ഷിക്കുന്നു.

വശിത്വം-എല്ലാവരേയും വശീകരിക്കുന്ന കാമാവസായിത്വം. ബ്രഹ്മാദിസ്തംഭപര്യന്തം യത്ര കാമ സ്തത്രൈവാസ്യ സ്വേഛയാ സ്ഥാനാസനവിഹാരാനാചരതീതി.ബുദ്ധിയുടെ നാലുവിധം സാത്വികരൂപങ്ങളിൽ ഇവയെല്ലാമുൾപ്പെടുന്നു.താമസരൂപങ്ങൾ ഇതിന്റെ വിപരീതം. അധ ർമ്മം,അജ്ഞാനം,അവൈരാഗ്യം,അനൈശ്വര്യം. ഈ ചതുർവ്വിധലക്ഷണം വെച്ച് ഒരാള് സാത്വികനോ താമസികനോ എന്ന് നിർണ്ണയിക്കാനാവും.

പ്രധാനം അപി സ്വപ്നവത് എന്ന ആഭ്യന്തരവൈരാഗ്യത്തിൽ നാലുഘട്ടങ്ങളുണ്ട്.

1.യതമാനസംജ്ഞഃ പ്രയത്നം തുടങ്ങുന്ന ഘട്ടം

2.വ്യതിരേകസംജ്ഞഃ നിയന്ത്രണം പകുതി ലഭിച്ച ഘട്ടം

3.ഏകേന്ദ്രിയസംജ്ഞഃ മനസ്സുമാത്രം പ്രവർത്തിക്കുന്ന ഘട്ടം

4.വശീകരസംജ്ഞഃ പൂർണ്ണനിയന്ത്രണം ലഭിച്ച അവസ്ഥ .സമ്പൂർണ്ണവൈരാഗ്യാവസ്ഥ.

24.അഭിമാനോ അഹങ്കാരസ്തസ്മാദ്വിവിധാഃപ്രവർത്തതേ സർഗ്ഗഃ

ഏകാദശകശ്ച ഗണസ്തന്മാത്രഃപഞ്ചകശ്ചൈവ.

അഹങ്കാരം അഭിമാനമാണ്.അതിനാൽ,ഏകാദശഗണങ്ങളും പഞ്ചതന്മാത്രകളും ദ്വിവിധസർഗ്ഗവും പ്രവർത്തിക്കുന്നു.ആധുനികമനശ്ശാസ്ത്രത്തിലെ ഈഗോ സംസ്കൃതത്തിലെ അഹങ്കാരത്തിന്റെ ഒരു ചെറിയ ഭാഗം മാത്രമാണ്.

25.സാത്വികഃഏകാദശകഃപ്രവർത്തതേ വൈകൃതാഹങ്കാരാദ്

ഭൃതാദേസ്തന്മാത്രഃ സ താമസഃതൈജസാദുഭയം




വൈകൃതമെന്ന സാത്വികാഹങ്കാരത്താൽ,ഏകാദശഗണങ്ങൾ (ഇന്ദ്രിയങ്ങളുംമനസ്സും)പ്രവർത്തിക്കുന്നു.തൈജസാഹങ്കാരം രണ്ടും ചേർന്നതാണ്. സാത്വികവും വിശുദ്ധവും സ്വവിഷയസമർത്ഥവുമാണ് ഇന്ദ്രിയപ്രവർത്തനം. ഭൃതാദികൾക്ക് സ്വയം പ്രവർത്തിക്കാനാവുന്നില്ല. പുറമേനിന്ന് ഒരു ശക്തി (external force)പ്രവർത്തിക്കണം.എന്നാലേ പ്രവർത്തനമുള്ളു. തൈജസം ഇതുരണ്ടും ചേർന്ന രജസ്സാണ്. ഇന്ദ്രിയങ്ങളുടെ സാത്വികപ്രവർത്തിയും പഞ്ചഭൃതത്തിന്റെ താമസപ്രവൃത്തിയും ചേർന്നതാണ്. സാത്വികം നിഷ്ക്രിയമാണ്. അതിനാൽ തൈജസയുക്തമായ ഇന്ദ്രിയോല്പത്തി കൊണ്ട് കർമ്മം നടക്കുന്നു. അതുപോലെ താമസവും ജഡത്വത്താ

ൽ നിഷ്ക്രിയമാണ്. അതിനും തൈജസയുക്തമായാലേ കർമ്മം നടക്കൂ. രാജസം കൂടാതെ കർമ്മം നടക്കുകയില്ല. തൈജസം ഉഭയമെന്ന് അതിനാൽ പറയുന്നു.

വൈകൃതമെന്നാൽ പ്രകൃതിയിൽനിന്ന് പരിണമിച്ചുണ്ടായ അഹങ്കാരമെന്നാണ് അർത്ഥം.ന വ്യർത്ഥം രജഃ സത്വതമസോ ക്രിയോല്പാദനദ്വാരേണ രജസാ കാരണത്വം ഉഭയസ്മിൻഅപി കാര്യേ (വാചസ്പതിമിശ്ര).ഋഗ്വേദം നാസദീയസൂക്തത്തിലെ തമ ആസീദ് തമസാ ഗൂഢാം ഗ്രേ. ശ്വേതശ്വേതരത്തിലെ യദാ തമ തത് ന ദിവാ ന രാത്രീ ,ന സത് ന ച അസദ്,ശിവ ഏവ കേവല (4-18)എന്നിവയിലെ സൃഷ്ടിക്കുമുമ്പുള്ള തമസ്സാണ് ഇവിടെ ഭൂതാദിയായി പറയുന്ന തമസ്സ്.

26.ബുദ്ധീന്ദ്രിയാണി ചക്ഷുഃശ്രോത്ര ഘ്രാണരസനസ്വർശനകാനി

വാക്പാണിപാദപായൂപസ്ഥാന് കർമ്മേന്ദ്രിയാണ്യാഹുഃ

ബുദ്ധീന്ദ്രിയങ്ങൾഃ ചക്ഷു,ശ്രോത്രം,ഘ്രാണം,രസന,സ്പർശനം

കർമ്മേന്ദ്രിയങ്ങൾഃ വാക്,പാണി,പാദം,പായു,ഉപസ്ഥം

27.ഉഭയാത്മകമത്ര മനഃസങ്കല്പകമിന്ദ്രിയം ച സാധർമ്മ്യാത്

ഗുണപരിണാമവിശേഷാന്നാനാത്വം ബാഹ്യഭേദാശ്ച

പതിനൊന്നാമത്തെ ഇന്ദ്രിയം മനസ്സ്.അത് ഉഭയാത്മകമാണ്. കർമ്മേന്ദ്രിയവും ജ്ഞാനേന്ദ്രിയവുമാണ്.സങ്കല്പവികല്പരൂപമാണതിന്ന്. സാധർമ്മ്യത്താലത് ഇന്ദ്രിയമാണ്. ഗുണപരിണാമവിശേഷത്താലും ബാഹ്യഭേദങ്ങളാലുമാണ് മനസ്സിന്റെ നാനാത്വം.നാനാത്വം ബ്രഹ്മമോ, മഹത്തോ,അഹങ്കാരമോ ബുദ്ധിയോ പ്രകൃതിപുരുഷന്മാരോ അല്ല. ഗുണപരിണാമവിശേഷം കൊണ്ട് ബാഹ്യവിഷയങ്ങളിലുണ്ടായ ഭേദങ്ങളും അവയുടെ ഗ്രഹണത്തിൽ വ്യത്യസ്തതയുള്ള ഇന്ദ്രിയങ്ങളുമാണ് ഉണ്ടാക്കിയത് എന്നും അങ്ങനെയാണ് പതിനൊന്നാമിന്ദ്രിയവും , 10 ഇന്ദ്രിയങ്ങളുടെ വൃത്തികൊണ്ട് ബാഹ്യവിഷയഗ്രഹണവുമുള്ള മനസ്സിൽ നാനാത്വം സങ്കല്പിക്കപ്പെടുന്നതെന്നും ശ്രദ്ധിക്കണം.

സമ്മുഗ്ദ്ധം വസ്തുമാത്രം തു പ്രാഗ് ഗൃഹ്ണന്തി അവികല്പിതം

തത് സാമാന്യവിശേഷാഭ്യാം കല്പയന്തി മനീഷിണ

എന്നും,

അസ്തി ഹി ആലോചനാജ്ഞാനം പ്രഥമം നിർവ്വികല്പകം

ബാലമൂകാദിവിജ്ഞാനസദൃശം മുഗ്ധവസ്തുജം ഇതി

തതപരം പുന വസ്തുധർമ്മൈ ജാത്യാദിഭി യയാ

ബുദ്ധ്യാ അവധീയതേ സാപി പ്രത്യക്ഷത്വേന സമ്മതാ

എന്നും കാണുന്നു.എന്നാൽ വിജ്ഞാനഭിക്ഷു നിർവ്വികല്പകജ്ഞാനത്തെ അംഗീകരിക്കുന്നില്ല.സങ്കല്പമാണ് മനസ്സിന്റെ ലക്ഷണം .വാചസ്പതിമിശ്രൻ അതിനെ അസാധാരണ വ്യാപാരമെന്നു വിളിക്കുന്നു.ഗൌഡപാദന് വൃത്തി എന്നും .യുക്തിദീപിക സങ്കല്പംമനസ്സിന്റെ മാത്രം ധർമ്മമാണ് (മനോധർമ്മം)എഎന്നും അതാണ് മനസ്സ് പ്രവർത്തിക്കുന്നു എന്നതിനു ലക്ഷണമെന്നും പറയുന്നു.ഒരിന്ദ്രിയത്തിനു മാത്രമായോ(വ്യസ്ത)എല്ലാത്തിനും കൂടിയോ (സമസ്ത ) സങ്കല്പമില്ല.കാരണം ഇന്ദ്രിയങ്ങൾ നിയതവിഷയങ്ങളാണ്.അവരുടെ വൃത്തി വർത്തമാന വിഷയമാണ്.സങ്കല്പമാകട്ടെ ഒരേ സമയം അനിയതവിഷയവും ത്രികാലവിഷയവുമാണ് . പ്രാണനും സങ്കല്പമില്ല.അതിനാൽ മനസ്സിന്റെ അസ്തിത്വലിംഗമാണ് സങ്കല്പം.മനോധർമ്മം ഒരു പ്രതിഭയാണ്.എന്നതിനാൽ അസാധാരണമായ വ്യാപാരം(പ്രവൃത്തി)ആണ്.മറ്റ് ഇന്ദ്രിയങ്ങൾക്കില്ലാത്ത ഒരസാധാരണത്വം മനോധർമ്മത്തിനുണ്ട്.

സാധർമ്മ്യാത്:- മറ്റ് ഇന്ദ്രിയങ്ങളെപ്പോലെ മനസ്സും സാത്വികാഹങ്കാരത്തിൽനിന്നുണ്ടാവുന്നു.

ഇന്ദ്രിയാന്തരൈ സാത്വികഅഹങ്കാരഉപാജാനത്വം ചസാധർമ്മ്യം ന തു ഇന്ദ്രലിംഗത്വം മഹത് അഹങ്കാരയോ അപി ആത്മലിംഗത്വേന ഇന്ദ്രിയത്വപ്രസംഗത്വാത്.

ബാഹ്യഭേദം

അഥ കഥം സാത്വികഅഹങ്കാരാത് ഏകസ്മാത് ഏകാദശഇന്ദ്രിയാണി ഇത അത ആഹ... ..ഗുണപരിണാമ ഇത്യാദി. അദൃഷ്ടഭേദാ അപി ഗുണപരിണാമ ഏവ..ബാഹ്യഭേദാത് ച ഇതി ദൃഷ്ടാന്താർത്ഥം യഥാ ബാഹ്യഭേദാ തഥാ ഏതത് അപി ഇതി അർത്ഥാ(വാചസ്പതിമിശ്ര)

ഗ്രാഹ്യഭേദമെന്നു പാഠാന്തരം ചന്ദ്രിക ചണ്ടിക്കാട്ടുന്നു. നാനാത്വം ബാഹ്യഭേദംകൊണ്ടും ഗ്രാഹ്യഭേദംകൊണ്ടും വരാമെന്നതിനാൽ ഇത് സ്വീകാര്യവുമാണ്. ഗ്രാഹ്യഭേദവും ഗുണപരിണാമവിശേഷം കൊണ്ടാണെന്ന് നേരത്തേ പറഞ്ഞുവല്ലോ .സാത്വികബുദ്ധി ഗ്രഹിക്കുന്നതല്ല,ഒരേ ബാഹ്യവിഷയത്തിൽനിന്ന് താമസബുദ്ധി ഗ്രഹിക്കുക.

മനസ്സിനുതന്നെ അതാതിന്ദ്രിയത്തോടുചേർന്ന് അതാതുവിഷയത്തോട് സംഗം കൊണ്ടുവരാവുന്ന നാനാത്വവും ഉണ്ട് (സാഖ്യപ്രവചനഭാഷ്യം) യഥാ ഏക ഏവ നരാ സംഗവശാത് നാനാത്വം ഭജതേ ,കാമിനീസംഗാത് കാമുകോ ,വിരക്തസംഗാത്

വിരക്തോ,ഏവം മന അപി ചക്ഷുരാദിസംഗാത് ചക്ഷുരാദി ഏകീഭാവേന ദർശനാദി വൃത്തിവിശേഷായ നാനാഭവതി. അന്യത്ര മന അഭ്രവം ന അർശൌസം.

മനസ്സിന്റെ ദർശനം അതിന് ഒരു ബിംബം(impression) ലഭിക്കുമ്പോഴാണെന്ന് ലോക്ക് (Locke).ഇതിനെ ചക്ഷുരാദീനാം മനസ്സംയോഗം വിനാ വ്യാപാര അക്ഷമത്വാത് അനുമീയതേ എന്ന സാംഖ്യപ്രവചനഭാഷ്യത്തോട് താരതമ്യപ്പെടുത്തുക.ഒരു വിഷയസംഗംകൊണ്ട് മനസ്സിലൊരു ദർശനം(perception).ആ ദർശനം കൊണ്ട് ഒരു കർമ്മേഛ( sense of or desire for action)-ഇവരണ്ടും മനസ്സിലുണ്ടാവുന്നു.നാനാത്വം ഒരു വൃത്തിനിയമവും ബാഹ്യഭേദം ദേശനിയമവുമാണ്.അതുകൊണ്ട്,

28.ശബ്ദാദിഷു പഞ്ചാനാമാലോചനാമാത്രമിഷ്യതേ വൃത്തിഃ

വചനാദാനവിഹരണോത്സർഗ്ഗാനന്ദാശ്ച പഞ്ചാനാം

ശബ്ദാദികളായ പഞ്ചരൂപങ്ങൾക്ക് ആലോചനാമാത്രമാണ് വൃത്തി.വചനം,ദാനം,വിഹരണം,ഉത്സർഗ്ഗം ,ആനന്ദം ഇവയാണ് 5 വൃത്തികൾ.മാത്രമെന്ന പദം വിശേഷാർത്ഥസൂചകമാണ്.അവിശേഷവ്യാവൃത്തയർത്ഥം.എപ്രകാരം ചക്ഷു രൂപമാത്രം ഗ്രഹിക്കുന്നു,രസാദികളെ ഗ്രഹിക്കുന്നില്ല അതുപ്രകാരം ശേഷേന്ദ്രിയങ്ങളും സ്വന്തവിശേഷങ്ങളിൽ മാത്രം വൃത്തിയോടെ ,അവിശേഷങ്ങളിൽ വ്യാപരിക്കാതിരിക്കുന്നു.ചക്ഷുവിന് രൂപം ,ജിഹ്വക്ക് രസം,ഘ്രാണേന്ദ്രിയത്തിന് ഗന്ധം,ശ്രോത്രത്തിന് ശബ്ദം,ത്വക്കിന് സ്പർശം എന്നിങ്ങനെ മാത്രം.ഇങ്ങനെ ബുദ്ധീന്ദ്രിയങ്ങളുടെ വൃത്തി.വചനം,ദാനം, വിഹരണം,ഉത്സ ർഗ്ഗം, ആനന്ദം എന്നിവ കർമ്മേന്ദ്രിയവൃത്തികളാണ്.വാഗിന്ദ്രിയത്തിന് വചനം,കൈകൾക്ക് ദാനം,ആദാനം,കാലുകൾക്ക് വിഹരണം,പായുവിന് ഭുക്തമായ ആഹാരത്തിന്റെ പരിണതഫലമായ മലോത്സർഗ്ഗം,ഉപസ്ഥത്തിന് ആനന്ദം,സുതോല്പത്തി.

ആലോചനഃ- കാണുക,ഗ്രഹിക്കുക,നിരീക്ഷിക്കുക,ദർശിക്കുക,കേൾക്കുക,ചിന്തിക്കുക- ചിന്തകൊണ്ടുള്ള ഗ്രഹണം (Cognition,awareness)മനസ്സിന്റേതാണ്. അതിനാലാണ് കർമ്മേന്ദ്രിയ, ജ്ഞാനേന്ദ്രിയങ്ങളുടെ രണ്ടിന്റേയും പ്രവർത്തനത്തിന് മനസ്സിന്റെ ചിന്താശക്തിയും ഗ്രാഹ്യശക്തിയും വേണമെന്നാവുന്നത്. ഓരോ ഇന്ദ്രിയവും അതിന്റെ വൃത്തിയില് മാത്രവും ,മനസ്സ് എല്ലാ ഇന്ദ്രിയവൃത്തികളിലും വ്യാപരിച്ചിരിക്കുന്നുണ്ട്. മനസ്സിന്റെ നിർവ്വികല്പമായ ഗ്രഹണശേഷിയെ വാചസ്പതിമിശ്രനും കാരികകളും സ്വീകരിക്കുന്നു.യുക്തിദീപിക ഗ്രഹണം, പ്രത്യയം, പ്രകാശം എന്നിവയെ വ്യത്യസ്തമായി നിരീക്ഷിക്കുന്നു.

പ്രകാശം- വസ്തുവിന് പുറത്താണ് പ്രകാശം.പ്രകാശം വസ്തുവെ പ്രകാശിപ്പിക്കുന്നു.അതിനെ ഗ്രഹിക്കേണ്ടതുണ്ട് (To be cognized)ബാഹ്യസ്ഥപ്രകാശാ ന വിഷയരൂപാപന്ന

ഗ്രഹണം- ഇന്ദ്രിയവിഷയരൂപം ഗ്രഹണത്തില്  തന്നെ ആർജ്ജിക്കുന്നു .വിഷയസമ്പർക്കാത് തദ്രൂപ്യാപത്തിരിന്ദ്രിയവൃത്തിഗ്രഹണം

പ്രത്യയം- വിഷയത്തിന്റെ യഥാർത്ഥഗ്രഹണം  (definite cognition) പ്രത്യയമാണ്. വിഷയേന്ദ്രിയവൃത്ത്യനുകാരേണ നിശ്ചയോ ഗൈരയം ശുക്ലോധാവതിത്യേവമാദിപ്രത്യയഃ ഗ്രഹണം വർത്തമാനകാലത്തെ മാത്രം പറയുമ്പോള് പ്രത്യയം ത്രികാലത്തേയും ഉൾക്കൊള്ളുന്നു. ബുദ്ധിയും മനസ്സും അഹങ്കാരവും  ചേർന്നതാണ് അന്തഃകരണം. മറ്റ് ഇന്ദ്രിയങ്ങൾ( 10) ബാഹ്യങ്ങളാണ്. മനസ്സു മാത്രമാണ് ആന്തരം. ബുദ്ധി,അഹങ്കാരം,മനസ്സ് ഇവയുടെ വൃത്തി (അന്തഃകരണവൃത്തി) അസാമാന്യവൃത്തിയും ദശേന്ദ്രിയങ്ങളുടേത് സാമാന്യവൃത്തിയുമാണ്.

29. സ്വാലക്ഷണ്യം വൃത്തിസ്ത്രയസ്യ സൈഷാ ഭവത്യസാമാന്യാ

സാമാന്യകരണവൃത്തിഃപ്രാണാധ്യാ വായവപഞ്ച

മൂന്നെണ്ണത്തിന്റെ സ്വാലക്ഷണ്യമായ വൃത്തി അസാമാന്യമായി ഭവിക്കുന്നു.പ്രാണാദികളായ പഞ്ചപ്രാണങ്ങൾ എന്ന സാമാന്യകരണങ്ങളുടെ വൃത്തിയെ സാമാന്യവൃത്തിയായി പറയുന്നു.

അദ്ധ്യവസായമെന്ന ബുദ്ധിവൃത്തി ,അഭിമാനമെന്ന അഹങ്കാരവൃത്തി,സങ്കല്പമെന്ന മനോവൃത്തി- ഇവയാണ് അസാമാന്യവൃത്തികൾ.പ്രാണൻ,അപാനൻ,സമാനൻ,ഉദാനൻ,വ്യാനൻ എന്നിവ അഞ്ചുവായുക്കൾ.സർവ്വേന്ദ്രിയവൃത്തികളും ഇവയാല് നടത്തപ്പെടുന്ന സാമാന്യവൃത്തികളാണ്.മുഖനാസികാന്തർഗോചരമായ വായു പ്രാണനാണ്.അതിന്റെ കർമ്മം സ്പന്ദനം. അതിന് 13 (ത്രയോദശം) സാമാന്യവൃത്തികളുണ്ട്.വായു നമുക്ക് പ്രാണൻ തരുന്നു.കരണങ്ങൾക്ക് ആത്മലാഭം തരുന്നു.കൂട്ടിലെ പക്ഷിപോലെ ശരീരത്തെ മുഴുവനും അത് ചലിപ്പിക്കുന്നു(പ്രാണസഞ്ചാരം കൊണ്ട്).പ്രണനാത് പ്രാണ എന്ന് പ്രാണശബ്ദം ലഭിക്കുന്നു. അപനയനം ചെയ്യുന്നത് അപാനനാണ്. അതിന്റെ സ്പന്ദനംകൊണ്ട് നടക്കുന്ന ഇന്ദ്രിയവൃത്തികൾ വൈദ്യശാസ്ത്രം മുതലായ ഗ്രന്ഥങ്ങളിലാണ് ചർച്ച ചെയ്യപ്പെടുന്നത്. സമാനൻ മദ്ധ്യദേശവർത്തിയാണ്. ആഹാരാദികളെ സമമായി നയിക്കുന്നതിനാലാണ് സമാനനെന്നു പേർ.അതിന്റെ സ്പന്ദനത്താല് സാമാന്യകരണവൃത്തി(balancing) സംഭവിക്കുന്നു. ഊർദ്ധ്വാരോഹണം അഥവാ ഉത്ക്കറ്,ത്താൽ ഉന്നയനം ചെയ്യുന്ന വായു ഉദാനനാണ്. നാഭിദേശംമുതൽ മസ്തകംവരെയാണ് ഈ വായുസഞ്ചാരം ദൃശ്യമാവുക.ഉദാനന്റെ സ്പന്ദനത്താൽ സർവ്വേന്ദ്രിയങ്ങളുടെ വൃത്തിയും സംഭവിക്കുന്നു. ശരീരവ്യാപ്തി,അഭ്യന്തരവിഭാഗം എന്നിവയിൽക്രിയയോടുകൂടി ശരീരമാസകലം ആകാശംപോലെ വ്യാപിച്ചിരിക്കുന്നത് വ്യാനനാണ്. അതിന്റെ സ്പന്ദനത്താൽ കരണജാലങ്ങളുടെയെല്ലാം വൃത്തി സംഭവിക്കുന്നു.ഇങ്ങനെ പഞ്ചവായുക്കൾ ,സാമാന്യകരണവൃത്തി 13 വിധത്തില് ചെയ്യുന്നു.

പ്രാണൻ-നാസാഗ്രഹന്നനാഭിപാദാംഗുഷ്ഠവൃത്തി

അപാനൻ-കൃകാദികപൃഷ്ഠപാദപായുഉപസ്ഥപാർശ്വവൃത്തി

സമാനൻ-ഹൃത്താഭിസർവ്വസന്ധിവൃത്തി

ഉദാനൻ-

നയന,ഹൃത്കണ്ഠതാലുമൂർദ്ധന്യഭ്രൂമദ്ധ്യവൃത്തി

വ്യാനൻ-വ്യാപ്തിശീലത്താൽ ത്വക്കിലെ ചെറിയ സിരകളിൽപോലും വ്യാപിച്ചിരിക്കുന്നു. (circulation,perspiration,touch,pain മുതലായവയെല്ലാം ഇതിനാൽ വ്യാഖ്യാനിക്കുന്നു)

ബുദ്ധി,അഹങ്കാര,മനസാം ഏകേകഇന്ദ്രിയസംബന്ധേ സതി ചതുഷ്ടയം ഭവതി (ഗൌഡപാദ). മൂന്ന് അന്തഃകരണം ,ഒരു ബാഹ്യേന്ദ്രിയം കൂടിയത് ചതുഷ്ടയം.പെട്ടെന്നൊരു വെളിപാട് (Revelation)ഉണ്ടാകുമ്പോൾ നാലും ഒന്നിച്ച് (simultaneous)പ്രവർത്തിക്കുന്നു. ഓരോന്നോരോന്നായി ക്രമത്തിൽ ഘട്ടംഘട്ടമായി മനസ്സിലാക്കാനും ഇവക്ക് സാധിക്കും.ഈ രണ്ടുതരം പ്രവർത്തനവും ദൃഷ്ടവസ്തുസംബന്ധം കൊണ്ടുണ്ടാവുന്നു.അദൃഷ്ടവസ്തുസംബന്ധത്തിൽ അന്തഃകരണം മാത്രമാണ് പ്രവർത്തിക്കുന്നത്.ന ദേഹാരംഭകസ്യ പ്രാണത്വം ഇന്ദ്രിയശക്തിത തത് സിദ്ധേ(സാംഖ്യസൂത്രം 5. 113)എന്നതനുസരിച്ച് ഇന്ദ്രിയശക്തിയിൽനിന്ന് ശരീരത്തിൽപ്രാണ ങ്ങളുണ്ടാവുന്നു പഞ്ചരാത്രങ്ങൾ മഹത്തിലെ രജസ്സിനെ പ്രാണനെന്നുപറയുന്നുണ്ട്.25ആം സൂത്രം (സാത്വിക ഏകാദശകഃ എന്നത്)പഞ്ചരാത്രത്തിലെ വീക്ഷണത്തിനു സമാനമാണ്.(പ്രപഞ്ചത്തിൽ)

30.യുഗപച്ചതുഷടയസ്യ തു വൃത്തിഃക്രമശശ്ച തസ്യനിർദ്ദിഷ്ടാ.

ദൃഷ്ടേ തഥാ അപ്യദൃഷ്ടേ ത്രയസ്യ തത്പൂർവ്വികാ വൃത്തിഃ

അദൃഷ്ടവസ്തുക്കളിൽ ചതുഷ്ടയം യുഗപദ് (simultaneous)ആയി പ്രവർത്തിക്കുന്നു. (Revelation) പ്രത്യേകിച്ചും, ഭൂത,ഭാവികാലങ്ങളെയും വസ്തുക്കളേയും സംബന്ധിച്ച ജ്ഞാനത്തിന്റെ കാര്യത്തി ൽ.ചതുഷ്ടയത്തിൽ ആദ്യത്തെ മൂന്നെണ്ണത്തിനു മുമ്പായിട്ട് നാലാമത്തേതിന്റെ വൃത്തി സംഭവിക്കുന്നു.28ആം സൂത്രത്തിൽ പറഞ്ഞ ആലോചന,ഏതെങ്കിലും ഒരു ഇന്ദ്രിയവിഷയസംബന്ധിയായി ആദ്യം സംഭവിച്ചിട്ടുണ്ടാവണം.പിന്നീട്,അന്തഃകരണത്തിൽ ജ്ഞാനം പെട്ടെന്ന് വെളിപ്പെടുകയാണ് ചെയ്യുന്നത്.ഇത് ജ്ഞാനം എപ്പോഴും ക്രമമായി ഘട്ടം ഘട്ടമായേ സംഭവിക്കു എന്ന വൈശേഷികരുടെ സിദ്ധാന്തത്തിൽനിന്നു വിഭിന്നമാണ് .(മെയിങ്കർ).അദൃഷ്ടവും ഭൂതഭവിഷ്യസംബന്ധിയുമായ കാര്യങ്ങളിൽ ഇന്ദ്രിയസഹായം കൂടാതെയാണ് ജ്ഞാനമെന്ന് വാചസ്പതിമിശ്രൻ പറയുന്നു. പരോക്ഷേ അന്തഃകരണത്രയസ്യ ബാഹ്യേന്ദ്രി

യവർജ്ജം വൃത്തി. അനുമാനആഗമസ്തതയ ഹി പരോക്ഷേ അർത്ഥേ ദർശനപൂർവ്വ പ്രവർത്തതേ ന അന്യഥാ.(വാചസ്പതിമിശ്ര)

തത് പൂർവ്വികഃ ഇവിടെ തത് പദം ദൃഷ്ടമെന്നതിനെ കാണിക്കുന്നു.ദൃഷ്ടത്തിനുമുമ്പ് (അദൃഷ്ടം, ഭൂതകാലം)

31. സ്വാം സ്വാം പ്രതിപദ്യന്തേ പരസ്പരാകൂതഹേതുകാം വൃത്തിം

പുരുഷാർത്ഥം ഏവ ഹേതുർന്ന കേന ചിത് കാര്യതേ കരണം.

സ്വന്തം സ്വന്തം വൃത്തികൾ പരസ്പരാകൂതഹേതുകങ്ങളായി ,പുരുഷാര്ത്ഥങ്ങൾക്കായി (മനോ ബുദ്ധ്യഹങ്കാരങ്ങൾ,) ചെയ്യുന്നു. അവ കരണങ്ങളാണ്. കാര്യമല്ല. പുരുഷന്റെ (ഈശ്വരന്റെ) പുരുഷാർത്ഥത്തിനുള്ള ഉപകരണങ്ങള് മാത്രമാണവ.

ആകൂതാദരസംഭ്രമഃ- ആകൂതി എന്നാല് ബഹുമാനം,പ്രബുദ്ധത,ഒന്നുചെയ്യണമെന്ന തിടുക്കം എന്നാമ് അർത്ഥം. പുരുഷനുവേണ്ടി പ്രബുദ്ധതയോടും താല്പര്യത്തോടും തിടുക്കത്തോടും ബഹു മാനത്തോടുംകൂടി കർമ്മം ചെയ്യുന്ന ഉപകരണങ്ങളാണ് മനോബുദ്ധ്യഹങ്കാരങ്ങള്. (അന്തഃക രണം) അവരവരുടെ കർമ്മം ഭംഗിയായി നിർവ്വഹിക്കുന്നതുകൂടാതെ പരസ്പരം ധർമ്മത്തില് സഹായിച്ചും അവ പുരുഷാർത്ഥം വൃത്തി ചെയ്യുന്നു.പുരുഷനാണ് പുരുഷാർത്ഥമായി ,അചേ തനമായ അവയെക്കൊണ്ട് പ്രവൃത്തി ചെയ്യിക്കുന്നത്.പുരുഷനാണ് ചേതനം(ഊർജ്ജസ്രോ തസ്സ്). പരസ്പരആകൂതഹേതുകവൃത്തിയെന്നതിലെ ആകൂതത്തെ വിത്സൺ impulse,motive , incitement to activity എന്നും സെന്റ് ഹിലെയർ spontaneous influence എന്നും സാംഖ്യതരു വസന്തം അഭിപ്രായമെന്നും പലമാതിരി പറഞ്ഞിട്ടുണ്ട്.

നകേനചിത് കാര്യതേ കരണം. അവയല്ലാതെ മറ്റൊരുകരണം ഇല്ല പുരുഷാർത്ഥമായി പ്രവ ർത്തിക്കാനെന്ന് അർത്ഥമെടുത്താല് ജീവാത്മാവിന് (വ്യക്തിക്ക്)യോജിക്കുന്നതാണ്. അതു കൊണ്ട് ഈശ്വരന്റെ ആവശ്യമില്ല എന്നർത്ഥം വരുന്നില്ല. ചിലർ അങ്ങനെ സാംഖ്യത്തെ നിരീശ്വരമെന്നു വ്യാഖ്യാനിച്ചിട്ടുള്ളത് ശരിയല്ല. പുരുഷാർത്ഥം എന്നവാക്ക് (പുരുഷനുവേണ്ടി എന്നും കാമം,അർത്ഥം,ധർമ്മം മോക്ഷംഎന്നും രണ്ടുവിധം വ്യാഖ്യാനിക്കാവുന്നതാണ്) ഉള്ള തുകൊണ്ട് ഈശ്വരനിരാസം സാംഖ്യത്തിലില്ല.

32.കരണം ത്രയോദശവിധം തദാഹരണധാരണപ്രകാശകരം

കാര്യ ച തസ്യ ദശധാ ആഹാര്യം ധാര്യം പ്രകാശ്യം ച

കരണങ്ങൾ ത്രയോദശവിധമുണ്ട്. അവ ധാരണം,ആഹരണം,പ്രകാശമെന്നിവക്കുള്ളതാണ്. അവയുടെ കാര്യം 10 എണ്ണം. ആഹാര്യം,ധാര്യം,പ്രാകാശ്യം എന്നിങ്ങനെ.

13 കരണങ്ങളെ നേരത്തേ പറഞ്ഞു.ആഹരണം,ധാരണം എന്നിവ കർമ്മേന്ദ്രിയങ്ങളുടേയും പ്രകാശം ബുദ്ധീന്ദ്രിയങ്ങളുടേയും വൃത്തിയാണ്. 10 വിധകാര്യങ്ങൾ ശബ്ദസ്പർശരൂപരസഗന്ധങ്ങൾ,വചനാദാനവിഹരണോത്സർഗ്ഗാനന്ദങ്ങൾ.

ആഹരണം- സ്വവ്യാപാരേണപ്രാപ്നുവന്തി(വാചസ്പതിമിശ്ര)

ധാരണം (പ്രാണാധിലക്ഷണയാ വൃത്ത്യാ ധാരയന്തി (വാചസ്പതിമിശ്ര)

പ്രകാശം (പ്രകാശയന്തി (വാചസ്പതിമിശ്ര)

കർമ്മേന്ദ്രിയങ്ങൾക്ക് വചനം,ആദാനം,വിഹരണം,ഉത്സർഗ്ഗം,ആനന്ദം എന്ന പഞ്ചകർമ്മങ്ങളി ൽ ഓരോന്നിലും ദിവ്യം,അദിവ്യം എന്ന് 2 ഉൾപ്പിരിവുകള് ഉണ്ട്.അതിനാൽ 10 കാര്യം എന്ന് വാചസ്പതിമിശ്രൻ പറയുന്നു.മൂന്ന് ആന്തരഇന്ദ്രിയങ്ങൾക്ക് പാഞ്ചഭൌതികശരീരത്തെ ധരിക്കുക എന്ന വൃത്തി ദിവ്യം,അദിവ്യം എന്ന് 2 വിധം അറിയാം.അതിനാൽ അതും പത്ത് കാര്യം. ബുദ്ധീന്ദ്രിയങ്ങൾക്ക് ശബ്ദസ്പർശരസരൂപഗന്ധങ്ങളെ ദിവ്യം,അദിവ്യം എന്ന് 2 വിധത്തിലറിയാം.അതിനാലവക്കും കാര്യം 10 തന്നെ.അപ്പോൾ 13കരണങ്ങൾക്ക് 10 കാര്യമല്ല,30 കാര്യമെന്നാണ് വരിക.ഗൌഡപാദൻ ദിവ്യം,അദിവ്യം എന്ന് ഉൾപ്പിരിവുകളെ പറഞ്ഞിട്ടില്ല. അദ്ദേഹം ധാര്യം എന്ന വൃത്തി പ്രാണധാരണം,പ്രാണനെ ശരീരമസകലം സംക്രമണം ചെയ്യിക്കുക എന്നത് 13 കരണങ്ങളും ചെയ്യുന്നുണ്ടെന്ന് അബിപ്രായപ്പെടുന്നു.ദശധാ എന്നതിന് 5 കർമ്മേന്ദ്രിയം,5 ബുദ്ധീന്ദ്രിയം എന്നേ അദ്ദേഹം പറയുന്നുള്ളു.ആധുനികശാസ്ത്രഭാഷയില് ആഹരണത്തെ Collection of all sensations എന്നും ധാരണത്തെ retention of all sensations എന്നും പ്രകാശത്തെ Their interpretation എന്നും പറയാവുന്നതാണ്.ഗൌഡപാദനെ അനുകൂലിച്ചുകൊണ്ട് വിത്സൺ പ്രകാശകാരത്വം ബുദ്ധീന്ദ്രിയങ്ങൾക്കു മാത്രവും ആഹരണധാരണങ്ങൾ കർമ്മേന്ദ്രിയങ്ങൾക്കുമാത്രവും എന്നു പറയുന്നു.എന്നാൽ ഗൌഡപാദകാരിക ഉൾപ്പെടെ കാരികകളെല്ലാം അഭിപ്രായപ്പെടുന്നത് ധാരണകളെല്ലാം സർവ്വകരണങ്ങളും കൂടിയാണ് ചെയ്യുന്നതെന്നാണ്. ന്യൂറോളജിയുടെ ഭാഗത്തുനിന്ന് നോക്കിയാലും ഇതാണ് ശരി.ധാരണം അഹങ്കാരമാണ് ചെയ്യുന്നതെന്നും ത്രിവിധാന്തഃകരണമാണെന്നും (വാചസ്പതിമിശ്രനും ചന്ദ്രികയും) അഭിപ്രായങ്ങളുണ്ട്.

33.അന്തഃകരണം ത്രിവിധം ദശധാ ബാഹ്യം ത്രയസ്യ വിഷയാഖ്യം

സാമ്പ്രതകാലം ബാഹ്യം ത്രികാലമാഭ്യന്തരം കരണം.

അന്തഃകരണം ത്രിവിധം.ബാഹ്യേന്ദ്രിയം പത്ത്. അവ വിഷയമെന്നറിയപ്പെടുന്നു.ബാഹ്യം സാമ്പ്രതകാലവും ആഭ്യന്തരകരണം ത്രികാലവുമാണ്.സാമ്പ്രതകാലം വർത്തമാനകാലം. നമ്മുടെ ബാഹ്യേന്ദ്രിയങ്ങൾ വർത്തമാനകാലത്തെ മാത്രം അറിയാനാണ്. അതീത(ഭൂത)മോ

ആഗതമോ(ഭാവി)അവ ഗ്രഹിക്കുന്നില്ല. ബുദ്ധ്യഹങ്കാരമനസ്സുകൾക്കുമാത്രമേ ത്രികാലവിഷയങ്ങളെ ഗ്രഹിക്കാനാവൂ. ഭൂതകാലത്തെ അറിയാനും ഭാവിയെ പ്രവചിക്കാനുമുള്ള ശാസ്ത്ര ബുദ്ധി അവയ്ക്കുമാത്രമേ ഉള്ളൂ.

ബാഹ്യനേത്രം വർത്തമാനകാലത്തെ ദൃശ്യം മാത്രം കാണുന്നു.

ബാഹ്യശ്രോത്രം വർത്തമാനകാലത്തെ ശബ്ദം മാത്രം കേൾക്കുന്നു

ബാഹ്യജിഹ്വ വർത്തമാനകാലത്തെ രസം മാത്രം രുചിക്കുന്നു

ബാഹ്യഘ്രാണേന്ദ്രിയം വർത്തമാനകാലത്തെ ഗന്ധം മാത്രം ഘ്രാണിക്കുന്നു

ബാഹ്യത്വക്ക് വർത്തമാനകാലത്തെ സ്പർശം മാത്രമറിയുന്നു

ബാഹ്യപാണി വർത്തമാനകാലത്തെ വസ്തു മാത്രം എടുക്കുന്നു,കർമ്മംമാത്രം ചെയ്യുന്നു.

ബാഹ്യപാദം വർത്തമാനകാലത്തെ സ്ഥലം മാത്രം സന്ദർശിക്കുന്നു.

ഇപ്രകാരം ഓരോ ബാഹ്യേന്ദ്രിയവും ചുറ്റുമുള്ള പ്രപഞ്ചത്തിന്റെ ഒരു ചെറിയ ഖണ്ഡത്തിന്റെ (പ്രാദേശിക)വർത്തമാനകാലം(ദേശകാലപരിമിതി) മാത്രം ഗ്രഹിക്കും.ബുദ്ധി,അഹങ്കാരം , മനസ്സ് എന്നീ അന്തഃകരണവിശിഷ്ടമായ 3 കരണങ്ങള് അങ്ങനെയല്ല.ബുദ്ധിക്ക് ഇപ്പോളുള്ള വസ്തുക്കളെ ഗ്രഹിക്കാനും ഇനി വരാനുള്ളവയെ പ്രവചിക്കാനും സൃഷ്ടികല്പന ചെയ്യാനും ഭൂത കാലത്തിലുണ്ടായിരുന്നവയെ ഗ്രഹിക്കാനും കഴിയും. അഹങ്കാരത്തിന് ഒരു വസ്തുവിന്റെ ത്രി കാലത്തിലുമുള്ള ബോധമുണ്ട്. പൂർവ്വ,പുനർജന്മാദികളെക്കുറിച്ച് അഹങ്കാരത്തിന്റെ ബോധം ഇതിനോടു ബന്ധപ്പെട്ടതാണ്. മനസ്സിനും ത്രികാലസഞ്ചാരം സാധിക്കുന്നു.വർത്തമാനമായ ലൌകികലോകസംബന്ധമായവയെ അദിവ്യമെന്നും ത്രികാലത്തിലുള്ള അതീതലോക, അ ലൌകികസംബന്ധമായവയെ ദിവ്യമെന്നും വിളിക്കാം. സാധാരണഗതിയിൽ ബാഹ്യേന്ദ്രിയ ങ്ങ ൾക്ക് അതിനു കഴിയില്ലെങ്കിലും അലൌകിക,അതീന്ദ്രിയചക്ഷുസ്സ് നേടിയ ദിവ്യാന്തഃകര ണമുള്ള യോഗിയുടെ അന്തകരണത്തോടു ബന്ധപ്പെട്ടു പ്രവർത്തിക്കുന്ന അദ്ദേഹത്തിന്റെ ബാ ഹ്യഇന്ദ്രിയങ്ങൾക്കുപോലും ഒരളവ് ഈ സിദ്ധി ലഭിക്കുന്നു.അതിനാലാണ് അവക്കും ദിവ്യം, അദിവ്യം എന്ന ഉൾപ്പിരിവ് കൊടുത്തിരിക്കുന്നത്. നൈയായികരെപ്പോലെ സാംഖ്യർ കാല ത്തെ സ്വതന്ത്രമായ ഒന്നായി കരുതുന്നില്ല.(വാചസ്പതിമിശ്ര)കാലദേശനൈരന്തര്യമുള്ള പ്രപഞ്ചത്തിൽ കാലം ദേശത്തോടു ബന്ധപ്പെട്ട് അസ്വതന്ത്രമാണ്.കാലപുരുഷനിൽ മാത്രമാ ണ് അത് സ്വതന്ത്രമായി ഇരിക്കുന്നത്.(കപിലസാംഖ്യവും ഗീതയും നോക്കുക)

34.ബുദ്ധീന്ദ്രിയാണി തേഷാം പഞ്ചവിശേഷാവിശേഷവിഷയാണി

വാഗ്ഭവതി ശബ്ദവിഷയാ ശേഷാണി തു പഞ്ചവിഷയാണി

ബുദ്ധീന്ദ്രിയങ്ങൾ പഞ്ചവിശേഷ,അവിശേഷ,വിഷയങ്ങളെ ഗ്രഹിക്കുന്നു. വാക്ക് ശബ്ദവിഷയമാണ്. മറ്റുള്ളവ പഞ്ചവിഷയങ്ങളെ ഗ്രഹിക്കുന്നു.വാക്ക് ഉച്ചരിക്കുക,ശ്ലോകങ്ങളും മന്ത്രങ്ങളും ഉച്ചരിക്കുക,മുതലായവ മനുഷ്യന് പൂർണ്ണവികാസം പ്രാപിച്ച വാഗിന്ദ്രിയത്താല് സാധിക്കുന്നു. ഇത് ഇതരജീവികൾക്ക് ഇല്ല. വാഗിന്ദ്രിയം ദേവന്മാർക്കും മനുഷ്യർക്കും തുല്യമാണ് എന്ന് ഗൌഡപാദകാരിക പറയുന്നു. അവർക്കും ഉച്ചാരണ,ഗാനശക്തിയുണ്ട്.

വിശേഷഃ- സ്ഥൂലമഹാഭൂതങ്ങൾ മനുഷ്യനുമാത്രമുള്ളവ (ഗൌഡപാദ)

അവിശേഷഃ – തന്മാത്ര,സൂക്ഷ്മം ദേവന്മാർക്കുമാത്രം (ഗൌഡപാദ)

സൂക്ഷ്മതന്മാത്രാഗ്രഹണം സാധിക്കുന്നവരെ ഋഷി,ഭൂദേവനെന്നെല്ലാം അതിനാലാണ് വിളിക്കുന്നത്. ഇതിൽ സത്വഗുണമാണ് പ്രധാനം.

വിശേഷഅവിശേഷവിഷയാണി എന്നതിനെ സാമാന്യവിശേഷവിഷയാണി എന്ന് സാംഖ്യതരുവസന്ത. വാചസ്പതിമിശ്രൻ പഞ്ചവിഷയത്തെ പഞ്ചകരണമെന്ന് അറിയുന്നു. സാംഖ്യതരുവസന്തപ്രകാരം ഒന്നാമത്തെ വരി ബുദ്ധീന്ദ്രിയത്തേയും രണ്ടാംവരി കർമ്മേന്ദ്രിയത്തേയും പ്രതിപാദിക്കുന്നു.മറ്റ് അഞ്ചെണ്ണം വചനം,ആദാനം,ഗമനം,ഉത്സർഗ്ഗം,ആനന്ദം എന്ന പഞ്ചവിഷയത്തിലും വ്യാപരിക്കുന്നുണ്ട്.യുക്തിദീപിക കാരികയിലെ പഞ്ചവിശേഷാവിശേഷവിഷാണിയെ ആധാരമാക്കി വസുബന്ധുവിന്റെ വിജ്ഞാപ്തിമാത്രതാസിദ്ധാന്തത്തെ ഖണ്ഡിക്കുന്നു.

കഥമേതത് അവഗമ്യതേ വിശേഷാവിശേഷവിഷയാണി ഇന്ദ്രിയാണ് ന പുനരസദ്വിഷയാണി (യു.ദീ)

1.വിശേഷാണാമസത്വസിദ്ധേ

2.വികല്പാനുപപത്തേ

3.വിപരീതദർശനപ്രസംഗാത്

4.അർത്ഥക്രിയാ ച ന സ്യാത്

5.അസിദ്ധത്വാത്

6.കർമ്മശക്തിവൈചിത്ര്യാത്

7.ധർമ്മാധർമ്മാനുപപത്തിശ്ചസ്യാത്

എന്ന് 7 സിദ്ധാന്തം യുക്തിദീപിക വികസിപ്പിച്ചെടുക്കുന്നു.

35.സാന്തഃകരണബുദ്ധിഃസർവ്വം വിഷയമവഗാഹതെ യസ്മാത്

തസ്മാത് ത്രിവിധം കരണം ദ്വാരിദ്വാരാണി ശേഷാണി

മനസ്സ്,അഹങ്കാരം ഇവയോടുചേർന്നബുദ്ധിക്ക് സർവ്വവിഷയത്തിലും അവഗാഹം സിദ്ധിക്കുന്നു.അതിനാൽ ത്രിവിധമായ കരണത്തെ (അന്തഃകരണം )ദ്വാരി എന്നും മറ്റുള്ള കരണങ്ങളെ ദ്വാരങ്ങളെന്നും പറയുന്നു.ത്രികാലജ്ഞാനമുള്ളതാണ് അന്തഃകരണവിശിഷ്ടമായ ബുദ്ധി. അതിനാതതിനെ ദ്വാരപാലകനെന്ന് (രക്ഷിതാവ്)വിളിക്കുന്നു.മറ്റുള്ള കരണങ്ങൾ കേവലം ഇന്ദ്രിയദ്വാരങ്ങൾ (വാതിലുകൾ)മാത്രമാണ്.

ബാഹ്യേന്ദ്രിയാണി ദ്വാരാണി ദ്വാരവാതി ച ശാന്തക്കരണാ ബുദ്ധി (വാചസ്പതിമിശ്ര). ദ്വാരത്തിലൂടെ കടക്കുന്ന സർവ്വവിഷയത്തെക്കുറിച്ചും സർവ്വജ്ഞാനവും ദ്വാരപാലകനായ ബുദ്ധി എന്ന കാപ്പുതമ്പുരാനുണ്ട്. പത്തിന്ദ്രിയങ്ങൾ, ഒമ്പതിന്ദ്രിയദ്വാരങ്ങൾ ഉള്ള ഈ കോട്ടയിൽ, ഈ പുരത്തിൽ,ജാഗരൂകനായി ക്ഷേത്രപാലനം ചെയ്യാൻ പുരുഷനാല് നിയോഗിക്കപ്പെട്ട ദ്വാരപാലകൻ അന്തഃകരണം (ബുദ്ധി,അഹങ്കാരം,മനസ്സ്).

വിഷയങ്ങളെ ബാഹ്യേന്ദ്രിയങ്ങൾ താന്താങ്ങളുടെ ദ്വാരം വഴി നയിച്ച് മനസ്സിലെത്തിക്കുന്നു. മനസ്സ് അഇവയെ വിശകലനം ചെയ്ത് അഹങ്കാരത്തിലെത്തിക്കുന്നു.അഹങ്കാരത്തിൽനിന്ന് അത് സ്വീകരിച്ച ബുദ്ധി അതിന്റെ പൂർണ്ണസ്വഭാവം വിശകലനം ചെയ്ത് ഗ്രഹിക്കുന്നു. ഒരു ഗ്രാമത്തിൽനിന്ന് ഗ്രമസ്ഥന്, ഗ്രാമവാസികളിൽനിന്ന് ശേഖരിച്ച നികുതി(വസ്തുക്കളായും പണമായും സേവനമായും)ഗ്രാമമുഖ്യനും ,ഗ്രാമമുഖ്യൻ സാമന്തരാജാവിനും സാമന്തരാജാവ് ചക്രവർത്തിക്കും കൊടുക്കുന്ന രീതി പണ്യവിഷയങ്ങളെക്കുറിച്ച് ഗ്രാമമുഖ്യന് മുതല് ചക്രവർത്തി വരെയുള്ള മൂന്നുപേർക്ക് (മനസ്സ്,അഹങ്കാരം,ബുദ്ധി)ഉള്ള അവഗാഹം എന്നിവ ബിസി 10000 മുതൽ എഡി 1800 വരെ ഭാരതത്തിന് അറിയാമായിരുന്നു.ഇതേ ഉപമ അഥവാ ഇതേ Hierarchical സ്വഭാവം ഇന്ത്യൻഫിലോസഫിയില് ബാഹ്യേന്ദ്രിയങ്ങൾക്കും അന്തഃകരണത്തിനും കൊടുക്കുന്നത് നാം കാണുന്നു.അന്തഃകരണം (മനസ്സ്,അഹങ്കാരം,ബുദ്ധി- ഗ്രാമമുഖ്യ ൻ, സാമന്തന്,ചക്രവർത്തി)കരണം മാത്രമാണെന്നും അവരെല്ലാം പുരുഷാർത്ഥം (പുരുഷൻ അഥവാ ഈശ്വരനുവേണ്ടി ജോയിചെയ്യുന്ന ദാസർ. നാലു പുരുഷാർത്ഥങ്ങലെ നേടാനായി പ്രയത്നിക്കുന്നവർ എന്ന് രണ്ടർത്ഥം) ജോലിചെയ്യുന്ന ഉപകരണങ്ങളെന്നും പറഞ്ഞിരിക്കുന്നു. സാംഖ്യം ഈശ്വരൻ അഥവാ പുരുഷനെ (ആത്മനെ)നിരാകരിക്കയല്ല,ഏറ്റവും ഉന്നതമായി കാണുകയാണ് ചെയ്യുന്നത്.

സർവ്വം-ത്രിഷു അപി കാലേഷു(ഗൌഡപാദ) ത്രികാലത്തിലുള്ള സർവ്വവും അറിയുന്ന , പ്രതി ഫലിക്കുന്ന ചിത്തം എന്ന ചിന്തിക്കയും മനനം ചെയ്കയും ചെയ്യുന്ന അന്തഃകരണം . വേദാന്തി യുടെ ചിത്തവും കപിലന്റെ അന്തകരണവും ഒരേ വൃത്തി ചെയ്യുന്നു.

36.ഏതേ പ്രദീപകല്പാഃപരസ്പരവിലക്ഷണാ ഗുണവിശേഷാഃ

കൃത്സ്നം പുരുഷസ്യാർത്ഥം പ്രകാശ്യ ബുദ്ധൌ പ്രയഛന്തി.

പ്രദീപകല്പാഃ – പ്രദീപംപോലെ വിഷയപ്രകാശകം

പരസ്പരവിലക്ഷണാഃ- അസദൃശങ്ങളായ ,(ഭിന്നവിഷയങ്ങൾ)

കൃത്സ്നം പുരുഷസ്യാർത്ഥം- ബുദ്ധീന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും അഹങ്കാരം ,മനസ്സ് എന്നി വയും അവനവന്ന് പുരുഷനെ പ്രകാശിപ്പിച്ചുതരുന്നതിന്നായി ബുദ്ധിയുടെ അടുത്തുചെല്ലുന്നു. ബുദ്ധിയിൽ പ്രവേശിക്കുന്നു .ബുദ്ധിസ്ഥവും വിഷയസുഖാദികവുമായ സർവ്വവും ലഭിക്കുന്നത് പുരുഷന്നാണ്. സർവ്വകരണങ്ങളും ഗുണവിശേഷങ്ങളും (ത്രിഗുണവിശേഷം)പരസ്പരവിലക്ഷ ണങ്ങളും ദീപംപോലെ ബാഹ്യവസ്തുക്കളെ വിഷയങ്ങളെപ്രകാശിപ്പിക്കുന്നവയുമാണ്. വിഷയ പ്രകാശകങ്ങളായ അവക്ക്,പുരുഷപ്രകാശനത്തിന് ബുദ്ധിയുടെ സഹായം വേണം,അന്തഃ ക രണത്തിന്റെ സഹായം വേണം.ത്രിഗുണങ്ങളും ത്രിഗുണാത്മകങ്ങളായ ഇന്ദ്രിയങ്ങളും പരസ്പരഭിന്നങ്ങളും ഭിന്നവിഷയഗ്രാഹികളും പരസ്പരവിരോധശീലരുമാണെങ്കിലും (വ്യത്യസ്തരായ ഗ്രാമവാസികളെപ്പോലെ) ഗ്രാമാദ്ധ്യക്ഷനായ മനസ്സിന്റെ കീഴിൽ അവരൊന്നിച്ച് പ്രവർത്തിക്കുന്നു.ദീപം ,ഗ്രാമാദ്ധ്യക്ഷൻ എന്നിവയുടെ ഉപമ പ്രകാശനം,സഹകരണം എന്നിവയെ കാണിക്കാനാണ്. വളരെ പ്രയാസപ്പെട്ടും പുരുഷാർത്ഥത്തെ പ്രകാശിപ്പിക്കയാണ് .ആത്യന്തികമായി എല്ലാവരുടേയും ലക്ഷ്യം ഒന്നാണ്, മാർഗ്ഗം(തൊഴിൽ)ഭിന്നമാകാമെങ്കിലും.

ബുദ്ധിസ്ഥം സർവ്വം വിഷയം സുഖാദികം പുരുഷ ഉപലബ്ധതേ (ഗൌഡപാദ).

37. സർവ്വം പ്രത്യുപഭോഗം യസ്മാത് പുരുഷസ്യ സാധയതി ബുദ്ധിഃ

സൈവ ച വിശിനഷ്ടി പുനഃപ്രധാന പുരുഷാന്തരം സൂക്ഷ്മം.

അതിനാൽ ബുദ്ധിയാണ് പുരുഷനുവേണ്ടസർവ്വ പ്രത്യുപഭോഗവും സാധിക്കുന്നത്. സർവ്വവും സമ്പാദിക്കുന്നത്. പ്രധാനപുരുഷന്മാരുടെ വിഷയവിഭാഗം ചെയ്യുന്നത്,സൂക്ഷ്മവിചാരം ചെയ്യുന്നത്.സർവ്വകാലത്തും സർവ്വദേശത്തും സർവ്വേന്ദ്രിയങ്ങളുടെ വിഷയവും പുരുഷന്റെ ഉപഭോഗത്തിനായി സമ്പാദിക്കുന്നതും സാധിക്കുന്നതും അതിനായി സൂക്ഷ്മാർത്ഥവിചാരവും ശാസ്ത്രചിന്തയും ചെയ്യുന്നതും നിത്യാനിത്യവിവേകം ആർജ്ജിക്കുന്നതും എല്ലാം

ബുദ്ധിയാണ്.സൂക്ഷ്മവിചാരംകൊണ്ട്,ഏകത്തെ അനേകമായി പിരിക്കുന്നതും അനേകത്തിൽ ഏകത്തെ ദർശിക്കുന്നതും ബുദ്ധിതന്നെയാണ്.

സാധയതിഃ- സമ്പാദയതി (ഗൌഡപാദ)

അന്തരം- നാനാത്വം(ഗൌഡപാദ)

പുരുഷാർത്ഥത്തിന്റെ സാക്ഷാത്സാധനക്ക് ബുദ്ധിയുടെ പ്രാധാന്യം ഈ ശ്ലോകം കാണിക്കുന്നു.(വാചസ്പതിമിശ്ര).ബുദ്ധി പുരുഷസന്നിധാനാത് തത് ഛായാപത്ത്യാ തദ്രൂപമേവ സർവ്വവിഷയോപഭോഗം പുരുഷസ്യ സാധയതി.(വാചസ്പതിമിശ്ര)പുരുഷപ്രകൃതികളുടെ വ്യത്യാസം ഉണ്ടാക്കുന്നതല്ല,താനേ പ്രകാശിപ്പിക്കപ്പെടുന്നതാണ്.മറ്റുള്ള ഇന്ദ്രിയങ്ങൾ അതിലേക്കുള്ള സാധന ചെയ്യുന്നുണ്ടെങ്കിലും ബുദ്ധിയിലൂടെ അല്ലാതെ സാധന പൂർണ്ണമാകയില്ല.രണ്ടാമത്തെ വരിയിൽ പഞ്ഞതിന്റെ കാരണമാണ് ഒന്നാമത്തെ വരി ഗൌഡപാദന്ന്. സൂക്ഷ്മാന്തരം അനുഭവത്തിലൂടെ പ്രകാശിതമാവുകയാണ്.യസ്മാദ് സമ്പാദയതി തത് വിശിനഷ്ടി(ഗൌഡപാദ).പുരുഷനാൽ ദർശിതമായിക്കഴിഞ്ഞ പ്രകൃതി പിന്നീട് ദർശിതമാകുന്നില്ല.അവൾ അപ്രത്യക്ഷയാകുന്നു എന്ന സാംഖ്യമതം ഒരിക്കൽ സത്യം വെളിപ്പെട്ടുകഴിഞ്ഞാൽ,പിന്നെ തോന്നലുകളില്ലാതാവുന്നു എന്ന അദ്വൈതിയുടെ ദർശനം തന്നെയാണ്.(കാരിക 66)

38.തന്മാത്രാണ്യവിശേഷാഃ തേഭ്യോ ഭൂതാനി പഞ്ചപഞ്ചഭ്യഃ

ഏതോ സ്മൃതാ വിശേഷാഃശാന്താ ഘോരാശ്ച മൂഢാശ്ച

തന്മാത്രകൾ അവിശേഷമാണ്.അവയിൽനിന്ന് അയ്യഞ്ചുഭൂതങ്ങളുണ്ടാവുന്നു.ഇവ ശാന്ത,ഘോര,മൂഢ എന്ന വിശേഷങ്ങളായി സ്മരിക്കപ്പെടുന്നു.തന്മാത്രകൾ (സൂക്ഷ്മം)കൊണ്ട് നിർമ്മിതമായ ദേവരൂപികൾക്ക് അവിശേഷരാകയാല് ദുഃഖമോഹാദികളില്ല.

സ്ഥൂലമായ പഞ്ചഭൂതങ്ങളിൽ ത്രിഗുണങ്ങൾക്ക് സ്ഥൂലഭാവം വരുന്നു. അവ വിശേഷങ്ങലാണ്. മനുഷ്യരിൽ അവയാണ് കാണുന്നത്. ശാന്ത എന്നത് പ്രശാന്തവും സുഖലക്ഷണവും ഘോര എന്നത് സംഘർഷാത്മകവും ദുഃഖലക്ഷണവും മൂഢ എന്നത് അലസവും മോഹജനകവും . ഒരേ ഒരാകാശം അന്തർഗുഹകളില് പ്രശാന്തമായും പന്ഥാക്കളിൽ (വഴി)ഘോരമായും വനമാർഗ്ഗത്തില് ഭ്രഷ്ടർക്ക് ദിമോഹത്താല് മൂഢായും കാണപ്പെടുന്നതുപോലെയാണിത്. ധർമ്മാർത്തന്ന് വായു ശാന്തവും ശീതാർത്തന്നു ഘോരവും ധൂലീശർക്കരാവിമിശ്രോതിവാന്ന് മൂഢവുമായി തോന്നുന്നതുപോലെയാണ്.ഇപ്രകാരം തേജസ്സ് എന്നിവയിലും പ്രതീതി ദ്രഷ്ടവ്യമാണ്.ശാന്തം സാത്വികവും ഘോരം രാജസവും മൂഢം താമസവുമാമ്.ത്രിഗുണവിശേഷത്താലാണ് ഈ

തോന്നൽ അഥവാ പ്രതീതി എന്നർത്ഥം.ത്രിഗുണങ്ങൾ അവിശേഷമായിരിക്കുന്ന ദേവന്മാർക്ക് ഈ തോന്നലില്ല.

39.സൂക്ഷ്മാ മാതാ പിതൃജാഃസഹപ്രഭൂതൈസ്ത്രിധാവിശേഷാഃസ്യുഃ

സൂക്ഷ്മാസ്തേഷാം നിയതാമാതാപിതൃജാ നിവർത്തന്തേ

സൂക്ഷ്മതന്മാത്രകൾകൊണ്ടുള്ളതും മഹദാദിലിംഗം കൊണ്ടുള്ളതുമായ സൂക്ഷ്മശരീരം എപ്പോഴുമുണ്ട്.സൂക്ഷ്മരൂപത്തിൽ എപ്പോഴും സഞ്ചരിക്കുന്നുണ്ട്.(സദാ തിഷ്ഠതി സംസരതി)

മാതാപിതാക്കളുടെ ഋതുകാലസംയോഗത്താൽ ശോണിതവും ശുക്ലവും മിശ്രഭാവത്തില് അമ്മയുടെ ഉദരത്തിൽ കടന്ന്,സൂക്ഷ്മശരീരത്തിന് ഉപചയം വരുത്തുന്നു.ഈ സൂക്ഷ്മശരീരം അമ്മയുടെ പാനഭക്ഷണാദികളിലെ രസം നാഭീനിബന്ധത്തിലൂടെ വലിച്ചെടുത്ത് വളരുന്നു.മാതാപിതാക്കളിൽനിന്നുണ്ടായതും പഞ്ചഭൂതങ്ങളോടുകൂടിയതും ത്രിഗുണാത്മകവും വിശേഷവുമായ പ്രാരബ്ധശരീരം (സ്ഥൂലം)ഉണ്ടാവുന്നു.പൃഷ്ഠോദരജംഘാകടൃുരഃശിരപ്രഭൃതികളുള്ള ഷാഡ്കൌശികമായ പഞ്ചഭൌതികശരീരമാണത്.രുധിരമാംസസ്നായുശുക്ലാസ്ഥിമജ്ജാസംഭൃതമാണ്.ആകാശം അവകാശാദാം ചെയ്ത് വായുവേധനം ചെയ്ത്,തേജസ്സ് പാകം ചെയ്ത് ,വായുവേധനം ചെയ്ത്,തേജസ്സ് പാകം ചെയ്ത് ആപസ്സ് സംഗ്രഹം ചെയ്ത് പൃഥ്വി ധാരണം ചെയ്ത് സമസ്താവയവങ്ങളോടെ മാതാവിന്റെ ഉദരത്തിൽനിന്നു പുറത്തുവരുന്നു.സൂക്ഷ്മാസ്തേഷാം നിയതാഃസൂക്ഷ്മതന്മാത്രകളാൽ നിർമ്മിതമായസൂക്ഷ്മശരീരം അതിനുമദ്ധ്യത്തില് നിയതമായി നിത്യമായിത്തന്നെ ഇരിക്കുന്നുണ്ട്.കർമ്മവശാല് ഈ ശരീരം മൃഗപശുപക്ഷിസരീസൃപസ്ഥാവരജാതികളിലെല്ലാം സഞ്ചരിച്ച് ധർമ്മവശാല് ഇന്ദ്രാദിലോകത്തിലും (ദേവലോകം)എത്തുന്നു.ജ്ഞാനം പ്രകാശിച്ച വിദ്വാൻ വിശേഷശരീരം ത്യജിച്ച് മോക്ഷപ്രാപ്തി നേടുന്നു. സൂക്ഷ്മശരീരം നിത്യമാണ്.പ്രാണത്യാഗവേളയിൽസൂക്ഷ്മശരീരം ത്യജിച്ച് മാതാപിതൃജമായ ശരീരം അവസാനിക്കുന്നു.പഞ്ചഭൂതങ്ങൾ അവനവന്റെ യോനിയിലേക്ക് പ്രവേശിക്കുന്നു,പ്രലയിക്കുന്നു.

സ്ഥൂലശരീരം വാചസ്പതിമിശ്രന്റെ അഭിപ്രായത്തിൽ രസാന്തവും ഭസ്മാന്തവും വിദന്തവുമായി നശിച്ചുപോകുന്നു.ലിംഗശരീരം(സൂക്ഷ്മം)അങ്ങനെ നശിക്കുന്നില്ല.കർമ്മധർമ്മഫലാനുഭവത്തിനായി വീണ്ടും ജനിക്കുന്നു.

പ്രഭൂതഃ- പ്രകർഷേണ ഭൂത.6 കോശങ്ങളുള്ള ശരീരം രോമവും രക്തവും മാംസവും അമ്മയിൽനിന്ന്. സ്നായു,അസ്ഥി,മജ്ജ അച്ഛനിൽനിന്ന്. ലിംഗശരീരത്തിൽ 118 ധാതുക്കളുണ്ട്.(ബുദ്ധി,അഹങ്കാരം, 11 ഇന്ദ്രിയം,5 തന്മാത്ര).യുക്തിദീപികപ്രകാരം

വിന്ധ്യവാസിനെന്ന സാംഖ്യഗുരു(മെയിങ്കർ) സൂക്ഷ്മശരീരത്തിന്റെ അസ്തിത്വം അംഗീകരിക്കുന്നില്ല.വിന്ധ്യവാസിനസ്തു വിഭുത്വാദിന്ദ്രിയാണാം ബീജദേശേ വൃത്ത്യാ ജന്മ,തത്ത്യാഗോ മരണം,സൂക്ഷ്മശരീരം തസ്മാന്നിർവ്വിശേഷസംസാര ഇതിപക്ഷാ.

(ഇതിലെ വിന്ധ്യവാസി ഒരു ഗുരുവിന്റെ നാമമല്ല .വിന്ധ്യദേശത്തുവസിക്കുന്നവനെന്നാണ് അർത്ഥം)

40.പൂർവ്വോല്പന്നമസക്തം നിയതം മഹദാദിസൂക്ഷ്മപര്യന്തം

സംസരതി നിരുപഭോഗം ഭാവൈരധിവാസിതം ലിംഗം

മുമ്പേ ഉണ്ടായതും അസക്തവും നിത്യവും മഹദാദിസൂക്ഷ്മപര്യന്തവും നിരുപഭോഗവുമായ ലിംഗം ഭാവത്തിലധിവാസിതമായി സഞ്ചരിക്കുന്നു.സൂക്ഷ്മമായ പരമാണുമുൽ തന്മാത്രതൊട്ട് സർവ്വസ്ഥൂലരൂപത്തിലും ആ നിത്യലിംഗം തന്നെയാണ് ഒന്നിലും സംഗംകൂടാതെ ഭാവാധിഷ്ഠിതമായി സഞ്ചരിക്കുന്നത്. അത് മുമ്പേ ഉണ്ടായതാണ്.(അനാദി,അനന്തം,നിത്യം) അത് ഒന്നിനോടും സംഗവും ഒന്നിലും ആസക്തിയുമില്ലാതെ ഒരുപഭോഗവും ചെയ്യാതെ സർവ്വത്ര സർവ്വവ്യാപിയായി ഭാവാധഷ്ഠിതമായി സഞ്ചരിക്കുന്നു.നിത്യസഞ്ചാരിയായിരിക്കുന്നു.

പൂർവ്വോല്പന്നം- ആദിസർഗ്ഗേ ഉല്പാദിതം(വാചസ്പതിമിശ്ര)

യഥാലോകാ അനുല്പന്നാ തഥാ (ഗൌഡപാദ)

അസക്തം- അവ്യാഹതം ,ശിലാം അപി അനുവിശതി(വാചസ്പതിമിശ്ര)

ന സംയുക്തം (ഗൌഡപാദ)

നിയതം – പ്രതിപുരുഷം ഏകൈകം (വാചസ്പതിമിശ്ര)

യാവദ് ജ്ഞാനം ന ഉല്പദ്യതേ താവദ് (ഗൌഡപാദ)

മഹദാദിസൂക്ഷ്മപര്യന്തം- സപ്തദശൈകം ലിംഗം (11 ഇന്ദ്രിയം) പഞ്ചതന്മാത്ര,ബുദ്ധി 17. അഹങ്കാരവും ചേർന്ന് 18.

നിരുപഭോഗം- ഭോഗരഹിതം (ഗൌഡപാദ)

ലിംഗം – ലയം ഗഛതി ഇതി (വാചസ്പതിമിശ്ര)

പ്രധാനേ ലീയതേ .ലിംഗനാത് ജ്ഞാപനാത് ഇതി ലിംഗം.

ഭാവൈ അധിവാസിതം- യഥാ സുരഭിചമ്പകസംസർഗ്ഗാത് വസ്ത്രം തദാമോദവാസിതം ഭവതി (വാചസ്പതിമിശ്ര)

ഇവിടെ ലിംഗത്തിന്റെ നിത്യത്വം ആപേക്ഷികമാണ്. പുരുഷന്റേതുപോലെ ആത്യന്തികമല്ല.പ്രളയംവരെയാണതിന്റെ നിത്യത്വം.

ആ ച ആദിസർഗ്ഗാത് ആ ച മഹാപ്രലയാത് (വാചസ്പതിമിശ്ര)

ചന്ദ്രിക അതിനെ പ്രത്യാത്മഭിന്നമെന്നെടുക്കുന്നു.അതിന് കല്ലിലുംകൂടി പ്രവേശിക്കാം.ധർമ്മാധർമ്മബീജം അതിലുമുണ്ട്. വാസനകളായി അവ കൂടെ കൊണ്ടുപോകുന്നതിനാലാണതിന് പുനർജ്ജനി. എന്തുകൊണ്ട് അഹങ്കാരത്തെ ഇവിടെ സാംഖ്യം ഒഴിവാക്കി.സർഗ്ഗാദിയില് ഹിരണ്യഗർഭലിംഗം മാത്രമേ ഉള്ളു.അതിൽ അഹങ്കാരമില്ല.പിന്നീട് ഭിന്നപുരുഷന്മാരായി അനേകം ജീവാത്മാക്കൾ വന്നപ്പോഴാണ് അഹങ്കാരമുണ്ടായതെന്നാമ് ഒരു പക്ഷം. മറ്റൊരു പക്ഷം ബുദ്ധിയിൽ അഹങ്കാരം കൂടി ഉൾപ്പെടുന്നു എന്നതാണ്. എന്തായാലും ലിംഗശരീരം ,അധിഷ്ഠാനശരീരം എന്നിവയെ സാംഖ്യസിദ്ധാന്തം അംഗീകരിക്കുന്നുണ്ട്.

41.ചിത്രം യഥാശ്രയമൃതേ സ്ഥാണ്വാദിഭ്യോ യഥാ വിനാഛായാ

തദ്വദ്വിനാ അവിശേഷൈഃ ന തിഷ്ഠതി നിരാശ്രയം ലിംഗം

ത്രയോദശവിധമായ കരണങ്ങൾ സഞ്ചരിക്കുന്നു എന്നുപറഞ്ഞു.എന്തുകൊണ്ട് അവ മറ്റൊന്നിനെ ആശ്രയിച്ച് സഞ്ചരിക്കുന്നു എന്നതിനുത്തരം പറയുന്നു.ചിത്രം,അമൃതം,ഛായ എന്നിവക്ക് ഒരാശ്രയം വേണം. ചിത്രത്തിന് തൂങ്ങിക്കിടക്കാനൊരു ചുമര്,അമൃതിനു നിറയാനൊരു കുംഭം അഥവാ കുടം ഛായക്ക് ഒരു ശങ്കുവും ഒരു കീലകവും (ജ്വാല)-ഇങ്ങനെ സ്ഥാണുഅഥവാ അചലമായ ഒന്നിലാണ് ചിത്രവും അമൃതും ഛായയുമെല്ലാം ഇരിക്കുന്നതുംചലിക്കുന്നതും.ഛായ അഥവാ നിഴലിന്റെ ചലനം ഇതിൽ പ്രധാനമായ ഒരു ഉപമയാണ്.(ജ്യോതിശ്ശാസ്ത്രപരം)സ്ഥാവരമായ ദീപത്തെ ചുറ്റി സഞ്ചിക്കുന്ന ഗോളങ്ങലാണ് ഛായയുണ്ടാക്കുന്നത്.ആ ഛായയുടെ ചലനം വെച്ചാണ് ജ്യോതിശ്ശാസ്ത്രം ഭൂമിയിലെ വ്യാവഹാരികകാര്യങ്ങൾക്ക് ശങ്കുഛായയുടെ പ്രാദേശികഅളവുകളെ നോക്കുന്നതും. ഈ ചലനഗണനവും നിയമവുമാണ് ജ്യോതിഷത്തിന്റെ കേന്ദ്രബിന്ദു.

വിശേഷത്തിന് അവിശേഷംകൂടാതെ നിലനില്പില്ല.ജലത്തിന് അതിന്റെ ശീതളത്വം,ശീതളത്വത്തിന് ജലം,അഗ്നിക്ക് ചൂട്,വായുവിന് സ്പർശം,ആകാശത്തിന് ദിക്ക്,ദേശകാലനൈരന്തര്യം,പൃഷിക്ക് ഗന്ധം –ഇങ്ങനെ ലിംഗത്തിന് (ലക്ഷണം)അവിശേഷമായഒരു സൂക്ഷ്മകാരണം ആശ്രയമായിരിക്കുന്നുണ്ട്.ശരീരം

പഞ്ചഭൂതാത്മകമാമ്. അതിനാൽ,വിശേഷമായ ശരീരം പഞ്ചഭൂതങ്ങലെന്ന അവിശേഷത്തെ ആശ്രയിക്കുന്നു.മനുഷ്യശരീരം കൂടാതെ അതിന്റെ ലിംഗകല്പന സാദ്ധ്യമല്ല. ശരീരമില്ലെങ്കിലെവിടെ സ്ത്രീലിംഗം പുരുഷലിംഗമെന്ന ഭേദം. ഇപ്രകാരം ഒരു ലിംഗവും (ലക്ഷണം)ഒരു വിശേഷവും അവിശേഷത്തെ ആശ്രയിക്കാതെ നിരാശ്രയമായി നില്ക്കുന്നില്ല. ത്രയോദശകരണങ്ങളാകുന്ന ലിംഗം അതിനാൽ,അവിശേഷമായ ഒന്നിനെ ആശ്രയിച്ച് ഉത്ഭവിക്കയും അതിൽസ്ഥിതി ചെയ്കയും അതില് സഞ്ചരിക്കയും വിലയിക്കയും ചെയ്യുന്നു.

ലിംഗനാത് ജ്ഞാപനാത് ലിംഗം ബുദ്ധ്യാദയ(വാചസ്പതിമിശ്ര)

സൂക്ഷ്മ ശരീരൈ എന്ന് വാചസ്പതിമിശ്രനും തന്മാത്രൈ അവിശേഷൈ എന്ന് ഗൌഡപാദനും പറയുന്നു.സ്ഥൂലശരീരം ഉപേക്ഷിക്കുമ്പോള്,ലോകാന്തരപ്രാപ്തിക്ക് ലിംഗശരീരത്തിനാവശ്യമായ ആശ്രയത്തെയാണ് (തദ് അധിഷ്ഠാന ആശ്രയേ ദേഹേ തദ്വധാ തദ്വധാ എന്ന് സാംഖ്യസൂത്രം)പറയുന്നതെന്ന് പക്ഷമുണ്ട്.

തഥാ ച ശാരീരത്രയം സിദ്ധം

യത് ശാരീരദ്വയമേവ ശ്രൂയതേ

തത് ലിംഗശാരീരഅധിഷ്ഠാനശരീരയോ

അന്യോന്യനിയതത്വേന സൂക്ഷ്മത്വേന

ച ഏകതാ അഭിപ്രായാത് (വിജ്ഞാനഭിക്ഷു)

ഗീതയിലും (15.8)ശരീരം യഥവാപ്നോതി......വായുഗന്ധാനിവാശ്രയാത് എന്നുകാണാം.നിയോപ്ലാറ്റോണിസ്റ്റുകളും 4, 5 നൂറ്റാണ്ടുകളിലെ ക്രിസ്തീയലേഖകരും ഈ അഭിപ്രായം സ്വീകരിച്ചിരുന്നതായി ചൂണ്ടിക്കാട്ടപ്പെടുന്നു(Cudworth Vol 3 pp 517).സ്മാർത്തസൂത്രത്തിലും ലിംഗം അഥവാ അധിഷ്ഠാനശരീരത്തിന്റെ മരണാനന്തരസ്വർഗ്ഗയാനം ഇതുപോലെ വിവരിക്കുന്നു.ഇതിനെ ആധിവാഹികശരീരമെന്നുപറയും.ആഹവനീയാഗ്നിയുടെ വടക്കുകിഴക്ക് ദിശയിലായി കുഴിച്ച ഇടനാഴിയിൽ (ഗുഹയിൽ)ആവക ശ്രീബലച്ചെടികൾ പരത്തിവെക്കും.ഈ ഇടനാഴിയിലാണ് ആധിവാഹികശരീരം ലിംഗശരീരത്തെ വഹിച്ച് യാത്രയാവാന് കാത്തിരിക്കുന്നത്.ഒരുമനുഷ്യന്റെ യഥാർത്ഥവ്യക്തിത്വം ലിംഗശരീരമാണ്.മഹത്തുമുതൽ തന്മാത്രവരെയുള്ള 18 അംഗമുള്ള ലിംഗശരീരത്തിന് സഞ്ചാരഗതിയുണ്ട്.എന്നാലും ഭോഗാനുഭവശേഷിയില്ല.അതിനാൽ,ഭോഗാനുഭവത്തിനായി ഭൂമിയിൽ സ്ഥൂലദേഹവും ഉപരിലോകങ്ങളിൽ ഒരതിസൂക്ഷ്മകാരണശരീരവും അതിന് സ്വീകരിക്കണം. മഹാഭൂതങ്ങള്

അണുപരമാണുരൂപത്തിലിരിക്കുന്ന ഒരു സൂക്ഷ്മകാരണശരീരത്തിന്റെ തത്വം (മൂന്നാമത്തെ ശരീരതത്വം)ഇങ്ങനെ അറിയപ്പെടേണ്ടതാണ്.ഒരുശ്ലോകത്തിൽ ലിംഗശബ്ദം തന്മാത്രയായും മറ്റൊന്നിൽ തന്മാത്രയെ ഒഴിച്ച് സ്ഥൂലലിംഗമായും ഉപയോഗിക്കുന്നു.

42. പുരുഷാർത്ഥഹേതുകമിദം നിമിത്തനൈമിത്തികപ്രസംഗേന

പ്രകൃതേർവിഭുത്വയോഗാത് നടവദ്വ്യവതിഷ്ഠതേ ലിംഗം

ലിംഗശരീരംപ്രവൃത്തിചെയ്യുന്നത്പുരുഷാർത്ഥകാരണമായിട്ടാണ്.പുരുഷാർത്ഥകർത്തവ്യ മായിട്ടുള്ള പ്രധാനത്തിന്റെ പ്രവൃത്തി ദ്വിവിധമാണ്.

1. ശബ്ദാദ്യുപലബ്ധിലക്ഷണം 2.ഗുണപുരുഷാന്തരോപലബ്ധിലക്ഷണം

ശബ്ദാദ്യുപലബ്ധിബ്രഹ്മാദിലോകങ്ങളിൽഗന്ധാദിഭോഗപ്രാപ്തി തരുന്നു.ഗുണപുരുഷാന്തരോപല ബ്ധിമോക്ഷംതരുന്നു.അതിനാൽസൂക്ഷ്മശരീരം പുരുഷാർത്ഥഹേതുകം പ്രവർകത്തിക്കുന്നതായി പറയുന്നു. നിമിത്തം ധർമ്മാദിയും നൈമിത്തികം ഊർദ്ധ്വഗമനം ,പുരസ്താദ്ഗമനം എന്നിങ്ങനെയുള്ളഗതിയുമാണ് എന്ന് പ്രസംഗേന(പ്രസക്തികൊണ്ട്) അറിയുന്നു. പ്രകൃതിയുടെ വിഭുത്വയോഗത്താൽ ഈ ഗതികള് സംഭവിക്കുന്നു.എങ്ങനെയെന്നാൽ രാജാവ് സ്വരാഷ്ട്രത്തിൽതന്റെവിഭുത്വത്താൽഎന്തെല്ലാംഇച്ഛിക്കുന്നുവോ,അതെല്ലാംചെയ്യുന്നു. അതുപോലെപ്രകൃതിസർവ്വത്രവിഭുത്വയോഗത്താൽനിമിത്തനൈമിത്തികപ്രസംഗേനവ്യവതി ഷ്ഠമായിരിക്കുന്നു.പൃഥക്പൃഥക്(വ്യത്യസ്ത)ദേഹധാരണം കൊണ്ട് ലിംഗത്തിന് വ്യവസ്ഥ നൽകുന്നു.

ലിംഗം- സൂക്ഷ്മൈഃ പരമാണുഭിസ്തന്മാത്രൈരുപചിതം ശരീരം ത്രയോദശവിധകരണോപേതം മാനുഷദേവതിര്യഗ്യോനിഷുവ്യവതിഷ്ഠതേ.കഥം.നടവത്.യഥാനടഃപടാന്തരേണപ്രവിശ്യ ദേവോഭൂത്വാനിർഗ്ഗഛതിപുനർമാനുഷഃപുനർവിദൂഷകഃഏവംലിംഗംനിമിത്തനൈമിത്തിക പ്രസംഗേനോദരാന്തഃപ്രവിശ്യഹസ്തി,സ്ത്രീ,പുമാൻഭവതി(ഗൌഡപാദ)

കണാദദർശനത്തിലെ സൂക്ഷ്മപരമാണുക്കളാലും ഭൂതതന്മാത്രകളാലും നിർമ്മിതവും 13 വിധകരണമുള്ളതും മനുഷ്യ,ദേവ,മൃഗാദിയോനികളിൽ വ്യവസ്ഥ ചെയ്യപ്പെട്ടതുമായ ശരീരമാണിത്.എങ്ങനെയാണ് ഈവ്യവസ്ഥ.നടനെപ്പോലെയാണ്.
ഒരുരംഗത്തിൽദേവനായും,മറ്റൊന്നിൽ മനുഷ്യനായും ഇനിയൊന്നില് വിദൂഷകനായും പലപലവേഷങ്ങളിൽപ്രവേശിക്കയുംതിരിച്ചുപോകുകയുംചെയ്യുന്നു.അതുപോലെ സൂക്ഷ്മ(ലിംഗ) ശരീരംധർമ്മാദികളായ നിമിത്തങ്ങൾ,ഉയർച്ച,പുരോഗതി മുതലായ നൈമിത്തികങ്ങൾ ഇവയോടുള്ള ബന്ധത്താൽ പലവിധയോനികളില് പ്രവേശിക്കയും ജീവിക്കയും ലയിക്കയും

ചെയ്യുന്നു.അത് ആന മുതലായ തിര്യഗ്യോനിയാവാം,സ്ത്രീരൂപമാകാം,പുരുഷവേഷമാകാം.ഒരു നടൻ അരങ്ങിലെ വേഷം കെട്ടുന്നതിനോടാണ് ഇതിനെ ഉപമിക്കുന്നത്.

വിഭുത്വം,വിഭൂതി എന്നാൽ വിവിധാഭൂതീഭാവാ വൈശ്വരൂപ്യം(വാചസ്പതിമിശ്ര)

യോഗാത്:- സംഭവാത്പ്രകൃതേഅനേകധാഭവനിസർഗ്ഗാത്ചഇതി താല്പര്യം(വാചസ്പതിമിശ്ര)

ധർമ്മാധർമ്മാദിനിമിത്തങ്ങള് സ്ഥൂലശരീരമെടുത്തതുകൊണ്ടുണ്ടായ ഫലങ്ങളാണ്.സത് കൌശികശരീരഗ്രഹാഃ(വാചസ്പതിമിശ്ര)

43. സംസിദ്ധികാശ്ചഭാവാ പ്രാകൃതികാ വൈകൃതികാശ്ചധർമ്മാദ്യാഃ

ദൃഷ്ടാഃകരണാശ്രയിണഃകാര്യാശ്രയിണശ്ച കലലാദ്യാഃ

ഭാവത്താലധിവാസിതമായി ,ഭാവത്തോട്ടുകൂടിയാണ് ലിംഗം സംസരിക്കുന്നതെന്ന് പറഞ്ഞു.ആ ഭാവങ്ങളെ ഇപ്പോള് വിശദമാക്കുന്നു.

ഭാവങ്ങൾ ത്രിവിധം ചിന്തിക്കുന്നുഃ

1.സംസിദ്ധികഃ കപിലഭഗവാന് ആദിസർഗ്ഗത്തിലുണ്ടായ(ഉല്പത്തിയുണ്ടായ) 4 ഭാവങ്ങള് .ഇവ ഒരുമിച്ചുണ്ടായി(സഹോല്പന്ന).ധർമ്മ,ജ്ഞാന,വൈരാഗ്യൈശ്വര്യങ്ങൾ.

2.പ്രാകൃതികഃബ്രഹ്മാവിന്റെനാലുപുത്രന്മാരാണ്സനകസനന്ദനസനാതനസനത്കുമാരന്മാ ർ. 16 വയസ്സായ കുമാരശരീരത്തോടെ ഉത്ഭവിച്ച ഇവരുടെ ഭാവമാണ് പ്രാകൃതികം.അഥവാ സ്വഭാവജം (natural)എന്ന ഭാവം.പൂർവ്വജന്മകൃതമായ സദ്ധർമ്മത്താലാണ് ഈ ഭാവം ലഭിക്കുന്നത്.

3.വൈകൃതികഃആചാര്യമൂർത്തികളെനിമിത്തമാക്കിക്കൊണ്ട് നമ്മളെപ്പോലുള്ള ആളുകളിലു ണ്ടാവുന്നജ്ഞാനം,ജ്ഞാനത്തിൽനിന്നുണ്ടാവുന്ന വൈരാഗ്യം,വൈരാദഗ്യത്തിൽനിന്നുണ്ടാ വുന്ന ധർമ്മം,ധർമ്മത്തിൽനിന്നുണ്ടാവുന്ന ഐശ്വര്യം എന്നിവ വൈകൃതിക.(acquired from a corporeal being as teacher)ഇതിന് നാലുഭാവം.സാത്വികമേതദ്രൂപംതാമസമസ്മാദ്വിപര്യസ്തം.ഇതിൽനിന്ന് ധർമ്മം,ജ്ഞാനം, വൈരാഗ്യം,ഐശ്വര്യം,അധർമ്മം,അജ്ഞാനം,അവൈരാഗ്യം,അനൈശ്വര്യം(8ഭാവം)ജനി ക്കുന്നു. ഈ അഷ്ടഭാവങ്ങളും കരണാശ്രയികളാണ്.ബുദ്ധി എന്ന കരണത്തെ ആശ്രയിച്ചിരിക്കുന്നവയാണ്.അദ്ധ്യവസായോ ബുദ്ധിർധർമ്മാജ്ഞാനം എന്ന് അതിനാലാണ് പറയുന്നത്. കാര്യം ദേഹമാണ്. കലലം മുതലായവയെ ആശ്രയിച്ചതാണ്.കലലം എന്നാൽ മാതാപിതാക്കളുടെ

ശുക്ലശോണിതസംയോഗഹേതുകമായിവിവൃദ്ധമായിബുദ്ബുദ,മാംസപേശീപ്രഭൃതമായി, കൌ മാരയൌവനാദിഭാവങ്ങളോടെ അന്നപാനരസനിമിത്തമായി നിബന്ധിക്കപ്പെട്ട ശരീരത്തിന്റെ ആദ്യത്തെ കോശം .അന്നാദിവിഷയഭോഗത്താലാണ് കലലം,ദേഹം പോഷിപ്പിക്കപ്പെടുന്നത്.ശരീരം കാര്യമാണ്.ഈ ജന്മത്തിലെ മാതാപിതാക്കളും അന്നവും നൽകുന്നതാണ്. ഈ ജന്മത്തിനതീതമായജന്മഹ്ങളിൽനിന്ന് കൂടി കിട്ടുന്നതാണ് ബുദ്ധി മുതലായ കരണങ്ങൾ.സനകാദികൾക്ക് സർഗ്ഗകാലംമുതലേജ്ഞാനമുണ്ട്.കപിനമുനി സർഗ്ഗാദിയിലേ സർവ്വജ്ഞനാണ്.സർവ്വഗുണസമ്പൂർണ്ണനാണ്.ഇത് പ്രാകൃതിക,സംസിദ്ധികഭാവങ്ങളാണ്. പൂർവ്വജന്മജമാണ്

44.ധർമ്മേണഗമനമൂർദ്ധ്വംഗമനമധസ്താദ്ഭവത്യധർമ്മേണ

ജ്ഞാനേന ചാപവർഗ്ഗോവിപര്യയാദിഷ്യതേബന്ധഃ

ധർമ്മംകൊണ്ട് ഊർദ്ധ്വഗമനവുംഅധർമ്മംകൊണ്ട് അധോഗമനവും(അധോഗതി) സംഭവി ക്കുന്നു.ഊർദ്ധ്വമെന്നതുകൊണ്ട് 8സ്ഥാനംഗ്രഹിക്കണം.ബ്രാഹ്മം,പ്രാജാപത്യം,സൌമ്യം, ഐന്ദ്രം,ഗാന്ധർവ്വം,രാക്ഷസം,യക്ഷം,പൈശാചംമുതലായവഊർദ്ധ്വസ്ഥാനങ്ങളാണ്.പശു മൃഗപക്ഷിസരീസൃപസ്ഥാവരാദികളെല്ലാംഅധോഗതികളുമാണ്.പഞ്ചവിംശതിതത്വജ്ഞാന ത്തെഅപവർഗ്ഗമെന്നുപറയുന്നു.ആജ്ഞാനത്താൽമാത്രമേമോക്ഷംലഭിക്കുകയുള്ളു. അതുകൊ ണ്ടുമാത്രമേപരമാത്മഗതിയുള്ളു.അതിനുവിപരീതമായതെല്ലാംതന്നെബന്ധമാണ്, അജ്ഞാ നനിമിത്തമാണ്.അതിനാൽ,പ്രാകൃതവുംവൈകാരികവുംദാക്ഷിണികവുമായഎല്ലാനൈമിത്തി കവും ബന്ധമാണ്.

പ്രാകൃതേന ച ബന്ധേന തഥാ വൈകാരികേണ ച

ദക്ഷിണേന തൃതീയേന ബന്ധോനാന്യേനമുച്യതേ

പ്രാകൃതം നമ്മുടെ സഹജവും സ്വാഭാവികവുമായ ബന്ധനം.വൈകാരികം നമ്മുടെ വൈകൃതബന്ധനം.ദാക്ഷിണികം നമ്മുടെ വൈയക്തികധർമ്മങ്ങളെക്കൊണ്ടു വരുന്ന വ്യക്തിപരമായ ബന്ധനം.

ധർമ്മേന ഊർദ്ധ്വം എന്നതിന് ഗൌഡപാദന് 8 ഊർദ്ധ്വലോകങ്ങളുടെ സ്ഥാനങ്ങളെന്ന് പറയുന്നു.(ബ്രഹ്മം മുതൽ പൈശാചംവരെ).വാചസ്പതിമിശ്രനാകട്ടെ,ദ്യുപ്രഭൃതിഷു എന്ന് എല്ലാം ഒറ്റവാക്കിലൊതുക്കിപ്പറയുന്നു.

വിവേകഖ്യാതിപര്യന്തംജ്ഞേയം പ്രകൃതിചേഷ്ടിതം(ജ്ഞാനേന അപവർഗ്ഗേന).ജ്ഞാനംമാത്രം മോക്ഷംതരുന്നു.അജ്ഞാനംഅഥവാജ്ഞാനവിപര്യയംബന്ധനമാണ്ഗൌഡപാദനും വാച

സ്പതിമിശ്രനംഅധോലോകങ്ങളെസുമലാദിഷ്ട എന്ന് വ്യവഹരിക്കുന്നു. ജ്ഞാനംനേടാതെ,യജ്ഞാദികർമ്മങ്ങളുംസ്വധർമ്മങ്ങളുംഅനുഷ്ഠിക്കുന്നവർക്കുള്ളദാക്ഷിണികബന്ധത്തിൽഐശ്വര്യവും ഉൾപ്പെടുന്നുണ്ട്.

പ്രാകൃതികബന്ധനത്തിൽആത്മാവിനെപ്രകൃതിയെന്ന് ഉപാസിക്കുന്നവരാണ്പെടുന്നത്. പ്രകൃതോആത്മജ്ഞാനാത്യേപ്രകൃതിംഉപാസതേതേഷാംപ്രാകൃതികോബന്ധാ,യോ വികാരാണേവഭൂതേന്ദ്രിയഅഹങ്കാരബുദ്ധിപുരുഷബുദ്ധ്യാഉപാസതേതേഷാംവൈകാരികോ, പുരുഷസത്വഅനഭിജ്ഞോഇഷ്ടാപൂർത്തകാരോകാമോപഹതമനാബദ്ധ്യതേ(വാചസ്പതിമിശ്ര)

വൈദികയജ്ഞത്തേക്കാൾജ്ഞാനംപ്രധാനമെന്നസാംഖ്യദർശനംതന്നെയാണ് വേദാന്തത്തിന്റേയും എന്ന് ഓർക്കണം.

45.വൈരാഗ്യാത് പ്രകൃതിലയഃസംസാരോഭവതിരാജസാദ്രാഗാത്

ഐശ്വര്യാദവിഘാതോ വിപര്യയാത് തദ്വിപര്യാസഃ

വൈരാഗ്യംകൊണ്ട്പ്രകൃതിലയംവരുന്നു.രാജസമായരാഗംകൊണ്ട്സംസാരംഭവിക്കുന്നു. ഐശ്വര്യംകൊണ്ട്അവിഘാതംസംഭവിക്കുന്നു.അതിന്റെ വിപര്യയംകൊണ്ട് വിപരീതവും.

ജ്ഞാനംകൂടാതെയുള്ളവൈരാഗ്യത്താൽപ്രകൃതിയിൽപ്രധാനബുദ്ധ്യഹങ്കാരതന്മാത്രകളില് ലയംവരുന്നു.അത് മോക്ഷമല്ല.പ്രകൃതിലയമാണ്(ഇതിനെക്കുറിച്ച് യോഗസൂത്രഭാഷ്യം കാണുക) രാജസഗുണത്തിൽരാഗാനുരാഗങ്ങളുണ്ട്.ഞാനിതായജിക്കുന്നു.ദക്ഷിണകൊടുക്കുന്നു, ഉന്നതലോകങ്ങളിലെ ദിവ്യമാനുഷസുഖമനുഭവിക്കുന്നു മുതലായ രാജസമായ രാഗങ്ങളാലാണ്ഈ സംസാരപ്രപഞ്ചമുണ്ടായത്.കർമ്മങ്ങൾനടന്നുകൊണ്ടേഇരിക്കുന്നതും അതിനാലാണ്.അണിമാദിഐശ്വര്യങ്ങൾശക്തിയാണ്.ആ ഐശ്വര്യശക്തിയിൽനിന്ന് (കാരണം) അവിഘാതം(തടസ്സമില്ലാതെ) തുടരുക എന്നകാര്യം(Effect) സംഭവിക്കുന്നു.അവിഘാതത്തിന്റെ വിപരീതം വിഘാതം.സംസാരംതടസ്സംകൂടാതെ തുടരുന്നത് ഞാനിത് നേടുന്നുഎന്നഭാവംകൊണ്ട് നേടുന്നഐശ്വര്യത്താലും രാജസരാഗത്താലുമാണ്. ബ്രഹ്മാദിലോകങ്ങളിൽതടസ്സമില്ലാതെ നിത്യം ഐശ്വര്യപ്രവാഹമുണ്ട്.അതിനാൽഞാനിതുചെയ്യുന്നുഎന്നവിചാരമോ രാജസരാഗമോ ആവശ്യമില്ല.ഭൂമിയിൽഅതുണ്ടെങ്കിലേ തടസ്സമില്ലാതെ സംസാരം നടക്കൂ.ശക്തിയില്ലെങ്കിൽ എല്ലായിടത്തുംതടസ്സംവരും.അതിനാൽശക്തിഅഥവാഐശ്വര്യത്തെ(അഷ്ടസിദ്ധി) എല്ലാമനുഷ്യരും ഒരുനിലയിലല്ലെങ്കിൽമറ്റൊരുനിലയിൽനേടാനായി ശ്രമിക്കുന്നു.ശക്തി(force) എന്ന ന്യൂട്ടന്റെഅർത്ഥവുംഇവിടെസൂചിതമാണ്.രാജസദുഃഖത്വാത്സംസാരസ്യദുഃഖഹേതുത്വാസൂചിതാ(വാചസ്പതിമിശ്ര) രാജസഗുണത്തിൽദുഃഖവികാരവുംഉൾപ്പെടുന്നു.അതിനാൽസംസാരത്തി

ൽ ദുഃഖമുണ്ട്.അതില്ലാത്ത നിത്യൈശ്വര്യശക്തിഭൂമികകളിൽദുഃഖമില്ല.നിമിത്തം,നൈമിത്തികം എന്നിവചേർന്നാൽആകെ16എണ്ണം.അതിലെ 8എണ്ണംകാരണവും 8 അവയുടെകാര്യവുമാണ്.

| കാരണം | കാര്യം |
|---|---|
| 1. ധർമ്മം | 9. ഊർദ്ധ്വഗമനം |
| 2. അധർമ്മം | 10. അധോഗമനം |
| 3. ജ്ഞാനം | 11. മോക്ഷം |
| 4. അജ്ഞാനം | 12. ബന്ധനം,പുനർജ്ജനി |
| 5. വൈരാഗ്യം | 13. പ്രകൃതിലയം |
| 6. വികാരം(രാഗം) | 14. സംസാരം |
| 7. ശക്തി | 15. അവിഘാതം |
| 8. അശക്തി | 16. വിഘാതം |

ലയങ്ങളും ബന്ധങ്ങളുംഈ തത്ക്രമന്യായമനുസരിച്ച് സംഭവിക്കുന്നു.ഭാവങ്ങളുടെ ഫലമാണ് ഇവ.പിശാചരാക്ഷസഗന്ധർവ്വാദികൾക്ക് സിറിയൻഷഈജിപ്ത്യൻസ്വർല്ലോകവാസികളായ മാലാഖമാരുമായുള്ള സാദൃശ്യംഡോ.മെയിങ്കർചൂണ്ടിക്കാട്ടുന്നു. ഇതൊന്നും മുക്തിയല്ല,പ്രകൃതിലയമാണെന്ന ഗൌഡപാദന്റെ അഭിപ്രായം ശ്രദ്ധേയമാണ്.

46.ഏഷ പ്രത്യയസർഗ്ഗോവിപര്യയാശക്തിതുഷ്ടിസിദ്ധ്യാഖ്യഃ

ഗുണവൈഷമ്യവിമർശേന തസ്യഭാദാസ്തു പഞ്ചാശദ്.

(സിദ്ധ്യാഖ്യ എന്നതിന് സിദ്ധാഖ്യാ എന്നും വിമർശേന എന്നതിന് വിമർശാത് എന്നും പാഠഭേദം കാണുന്നുണ്ട്. തസ്യ കഴിഞ്ഞ് ച-തസ്യ ച- എന്ന് വാചസ്പതിമൂലത്തിലും സാംഖ്യകാരിക മൂലത്തിലും കാണുന്നു.)

16 കാര്യകാരണങ്ങളുടെ സ്വഭാവം പറയുന്നു.ഷോഡശവിധം നിമിത്തനൈമിത്തികഭേദത്തെ പ്രത്യയസർഗ്ഗമെന്നുപറയുന്നു.പ്രത്യയമെന്നാൽബുദ്ധി. അദ്ധ്യവസായോബുദ്ധിർമ്മോജ്ഞാനം.ബുദ്ധികൊണ്ട് അറിയാവുന്നതാണ്കാര്യകാരണ ജ്ഞാനം.പ്രത്യയസർഗ്ഗംനാലുവിധമുണ്ട്.വിപര്യയം,അശക്തി,തുഷ്ടി,സിദ്ധി.വിപര്യയം അഥവാ അജ്ഞാനം സംശയമാണ്.സംശയംതീരാതെ ജ്ഞാനംവരില്ല.അജ്ഞാനമുണ്ട് തനിക്കു സംശയമുണ്ട്,ജ്ഞാനമില്ല എന്നു മനസ്സിലായി.പക്ഷേ അതുതീർക്കാനുള്ള ശക്തി,തടസ്സം നീക്കി മുന്നോട്ടുപോകാനുള്ള ബലം ( force )ഇല്ലായ്ക അശക്തി.തുഷ്ടി അഥവാ സന്തുഷ്ടി ഒരുകാര്യം സാധിച്ചാലും വരാം,ഇനിയൊരുകാര്യം സാധിക്കാനില്ല എന്ന

ജ്ഞാനാവസ്ഥയിലും വരാം.സിദ്ധി ജ്ഞാനഐശ്യര്യാദിസിദ്ധി.അത് സംശയംഒട്ടുമില്ലാത്ത അവസ്ഥയാണ്.അജ്ഞാനത്തിന്റെ വിപരീതമാണ്.

ചതുർവ്വിധമായഈ പ്രത്യയസർഗ്ഗത്തിൽനിന്ന് ഗുണവൈഷമ്യവിമർശം കൊണ്ട് അവയുടെ ഭേദങ്ങളായി50(പഞ്ചാശദ്) തരംഗുണങ്ങളുള്ളസർഗ്ഗംഭവിക്കുന്നു.ത്രിഗുണങ്ങൾചതുർവ്വിധബുദ്ധിമേൽപ്രവർത്തിച്ചാണ് ഈ50രൂപഭേദം.(ഏഴിൽനിന്ന് 50വിധം) അനുപാതഭേദംകൊണ്ടാണ് ഇങ്ങനെ രൂപഭേദം.

പ്രതീയതേഅനേന ഇതി പ്രത്യയബുദ്ധിതസ്യസർഗ്ഗഃ(വാചസ്പതിമിശ്ര)

ഷോഡശവിധാനിമിത്തനൈമിത്തികഭേദാത്(ഗൌഡപാദ)

ത്രിഗുണം,ചതുർവ്വിധബുദ്ധി,ഷോഡശവിധമായനിമിത്തനൈമിത്തികഭേദങ്ങളുടെ തത്ക്രമ ന്യായമനുസരിച്ചുള്ള വസ്തുക്കളുടെ ചേർച്ചയും ബന്ധവും,ഗുണ,ബുദ്ധികളുടെ പ്രവൃത്തി( Action&reaction) വ്യത്യസ്താനുപാതത്തിലുണ്ടാക്കുന്ന 50 ഭേദങ്ങൾ-ഇങ്ങനെഗുണങ്ങളും ബുദ്ധിയുംചേർന്നസർഗ്ഗക്രമംപറയുന്നു.
സ്ഥാണു(സ്ഥാവരം) അവയിലെഭിന്നവസ്തുക്കൾ,മൃഗപക്ഷികളുടെസർഗ്ഗക്രമംഇവയൊക്കെ ഇങ്ങനെയാണ്.കെമിസ്ട്രി,ഫിസിക്സ്,ബയോളജി,ആസ്ട്രോഫിസിക്സ്, മോളിക്യൂളാർശാസ്ത്രം, സബ് ആറ്റമിക്പാർട്ടിക്കിൾതിയറിഇവയെല്ലാംതന്നെഈപ്രാഥമികമായതത്വത്തെ അനുസരിച്ചാണ് വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളത്.(കാണുക.അമൃതജ്യോതി .1977-78.സുവർണ്ണനാലപ്പാട്ട്.)

47.പഞ്ചവിപര്യയഭേദാഭവന്ത്യശക്തിശ്ചകരണവൈകല്യാത്

അഷ്ടാവിംശതിഭേദാതുഷ്ടിർനവധാഅഷ്ടധാസിദ്ധിഃ

വിപര്യയഭേദം(അജ്ഞാനം) 5വിധം.തമസ്സ്,മോഹം,മഹാമോഹം,താമിസ്രം,അന്ധതാമിസ്രം. (അജ്ഞാനത്തെയാണ് ഇന്ത്യയിലെ ഫിലോസഫി നരകമെന്നു വിളിക്കുന്നതെന്ന് ശ്രദ്ധിക്കുക).ഈഅഞ്ചെണ്ണംകരണവൈകല്യം(അംഗങ്ങളുടെ വൈകല്യംകൊണ്ടുവരുന്ന അശക്തി) കൊണ്ട്28വിധം(അഷ്ടാവിംശതി) ആയിത്തീരുന്നു.അജ്ഞാനംഅംഗവൈകല്യം കൊണ്ട് വിവിധമാവുന്നുഎന്നഅറിവും ആ അജ്ഞതയാണ് നരകമുഖമെന്ന അറിവും തത്വചിന്തയിലെ വളരെ ശാസ്ത്രീയമായ ഒരാശയമാണ്.ബാധിര്യം,അന്ദത മുതലായഅംഗവൈകല്യങ്ങളാലുണ്ടാവുന്നഭാഗികമായഅജ്ഞതകൂടി ഇതിലുൾപ്പെടുത്തുന്നു. തുഷ്ടി എന്ന രാജസികഗുണം ഒമ്പതുവിധം. സിദ്ധ്ന്മാരിൽഅഷ്ടസിദ്ധികളായി കാണുന്നത്

സാത്വികഗുണമാണ്.

| 5 വിപര്യയം(അജ്ഞാനം)<br>28 കരണവൈകല്യം | താമസം | നരകം |
|---|---|---|
| 9 തുഷ്ടി | രാജസം | സ്വർഗ്ഗം |
| 8 സിദ്ധി | സാത്വികം | പ്രകൃതിലയം |

ആകെ 50

48.ഭേദസ്തമസോഅഷ്ടവിധോമോഹസ്യ ച ദശവിധോമഹാമോഹഃ

താമിസ്രോഅഷ്ടദശധാ,തഥാ ഭവത്യന്ധതാമിസ്രഃ

തമസ്സ് 8വിധം,,മോഹം 8 വിധം,മഹാമോഹം 10 വിധം.താമിസ്രം 18വിധം,അന്ധതാമിസ്രം 18 വിധം.ആകെ 62 വിധം.

തമസ്സ്ഃപ്രലയംഅജ്ഞാനത്തിൽനിന്ന് ഭിന്നമാണ്.ഒരുവ്യക്തിപ്രധാനം,ബുദ്ധി,അഹങ്കാരം,പഞ്ചതന്മാത്രഎന്നീ അഷ്ടവിധപ്രകൃതികളിൽലീനമാകുന്ന പ്രകൃതിലയന്റെ അവസ്ഥയെ ഇതാണ്മുക്തിയെന്ന് തെറ്റിദ്ധരിക്കുന്നതിനെയാണ് അജ്ഞാനമെന്നുപറയുന്നത്.അതല്ല,പ്രലയാവസ്ഥ.8വിധഅജ്ഞാനംഈഅഷ്ടപ്രകൃതികളിൽലയിക്കുന്നതിനെമുക്തിയെന്നുതെറ്റിദ്ധരിക്കുന്നതാണ്.

മോഹം-

അഷ്ടശക്തികളാണ്പറയപ്പെട്ടിട്ടുള്ളത്.ശക്തിയിലുള്ളസംഗം(power) അതിൽമോഹമുണ്ടാക്കുന്നു.കിട്ടാതെവരുമ്പോൾദുഃഖവും,സുഖംക്ഷയിപ്പിച്ചീണ്ടുംജനനത്തിന്കാരണവുമുണ്ടാക്കുന്നു. അഷ്ടശക്തികളിലുള്ളമോഹമാണ്സ്വർഗ്ഗത്തിലുള്ളദേവന്മാരെമോക്ഷത്തിന് അർഹരാക്കാത്തത്.

ആഡ്ലറുടെ power എന്നമനശ്ശാസ്ത്രസംബന്ധിയായതത്വങ്ങളേക്കാളും പുരാതനവും വിശദവുമാണ് ഇന്ത്യയിലെ ജ്ഞാനയോഗത്തിന്റെ മോഹസിദ്ധാന്തം. അഷ്ടസിദ്ധികളിലുള്ള മമതയാണ് മോഹം.

മഹാമോഹം 10 വിധം.

**മഹാമോഹം**

**ശബ്ദം- ദേവ**
**മനുഷ്യ**

**സ്പർശം-ദേവ**
**മനുഷ്യ**

**രൂപം-ദേവ**
**മനുഷ്യ**

**രസം-ദേവ**
**മനുഷ്യ**

**ഗന്ധം-ദേവ**
**മനുഷ്യ**

**ദശവിധേഷു വിഷയേഷു രഞ്ജനീയേഷു രാഗഃ(ഗൌഡപാദ)**

താമിസ്രം- 8 വിധഐശ്വര്യം,10വിധംദ്രഷ്ടാനുശ്രവികാവിഷയം. ഇങ്ങനെ 18വിധം സമ്പദങ്ങളെ അനുനന്ദിച്ച് സുഖിക്കുക എന്നത് വിപദം.ഇവയെ ലഭിക്കാതിരിക്കുമ്പോള് സന്തോഷമില്ലാതിരിക്കുന്നത് വികല്പം.ഈ വിധം നരകാനുഭവത്തെ താമിസ്രമെന്നു പറയുന്നു.

അന്ധതാമിസ്രം. വിഷയസുഖങ്ങളനുഭവിച്ചുകൊണ്ടിരിക്കുന്ന പരമകാഷ്ഠാവസ്ഥയിൽനിന്ന് മരണം സംഭവിക്കുക,അധികാരം (power)നഷ്ടപ്പെട്ട് സ്വസ്ഥാനത്തുനിന്ന് പതിക്കുക എന്നീ അനുഭവങ്ങളെ അന്ധതാമിസ്രമെന്നു പറയുന്നു.ഭയം ലക്ഷണം.മനുഷ്യർമരണത്തേയും ദേവന്മാർ രാക്ഷസരേയും ഭയപ്പെടുന്നു.

യോഗശാസ്ത്രവുംഈ5വിധഅജ്ഞാനത്തെപറയുന്നുണ്ട്.പേരിലേവ്യത്യാസമുള്ളൂ.(അവിദ്യ, അസ്മിത,രാഗം,ദ്വേഷം,അഭിനിവേശം) പഞ്ചക്ലേശമെന്നാണ്പതഞ്ജലിഇവയെവിളിക്കുന്നത്. വാചസ്പതിമിശ്രന് അവിദ്യയൊഴികെ മറ്റെല്ലാ വിപര്യയങ്ങളും ദേവന്മാർക്കുമുണ്ടെന്നും മനുഷ്യർക്ക് അവിദ്യകൂടിയുണ്ടെന്നുംചൂണ്ടിക്കാട്ടുന്നു.ആത്മജ്ഞാനരാഹിത്യം,വിഷയസുഖങ്ങളിലും സിദ്ധികളിലുംഅധികാരസ്ഥാനങ്ങളിലുമുള്ളകാമം ഇവയാണ് നരകംഅഥവാ വിപര്യയങ്ങൾക്ക്,പഞ്ചക്ലേശങ്ങൾക്ക്,കാരണമെന്നത്ഭാരതീയമനശ്ശാസ്ത്രത്തിന്റെശാസ്ത്രീയമായ അടിത്തറയെയാണ് കാണിക്കുന്നത്.ഇനിഅശക്തിഭേദങ്ങളെ പരാമർശിക്കുന്നു.

49.ഏകാദശേന്ദ്രിയവധാഃസഹബുദ്ധിവധൈരശക്തിരുദ്ദിഷ്ടാ

സപ്തദശവധാബുദ്ധേർവിപര്യയാത്തുഷ്ടിസിദ്ധീനാം

ബാധിര്യം,അന്ധത,പ്രസുപ്തി,ഉപജിഹ്വിക,ഘ്രാണപാക,മൂകത,കുണിത്വം,സ്വാംജ്യം,ഉദാവർത്തം, ക്ലൈബ്യം,ഉന്മാദം എന്നിങ്ങനെ 11 വിധമാണ് ബുദ്ധിഉൾപ്പെടെയുള്ള11ഇന്ദ്രിയങ്ങളുടെ കരണവൈകല്യങ്ങൾ.ഉന്മാദം ബുദ്ധിഭ്രമമാണ്.ഇവയെ അശക്തിയെന്നപദംകൊണ്ട് വിവക്ഷിക്കുന്നു.ഇന്ദ്രിയങ്ങളുടെ(ഉപകരണങ്ങളുടെ) അശക്തികൊണ്ടുവരുന്ന അജ്ഞാനമാണവ. ബുദ്ധിക്ക് 17 വിധം വിപര്യയം സംഭവിക്കാം.9 എണ്ണം തുഷ്ടിവിപര്യയം,8എണ്ണം സിദ്ധിവിപര്യയം,ഈ 17നോട് 11 കരണവൈകല്യങ്ങളെ കൂട്ടി, ആകെ 28 വിധം അശക്തി.(ശ്ലോകം 47 കാണുക) ഓരോഇന്ദ്രിയത്തിന്റെ അശക്തിയോടുബന്ധപ്പെട്ട ബുദ്ധീന്ദ്രിയത്തിന്റെ (മസ്തിഷ്കം,നാഡീവ്യൂഹം) അശക്തിയും സംഭവിക്കുന്നതിനാൽഈ 28എണ്ണവുംബുദ്ധിക്കുറവിനുംഅജ്ഞതക്കുംകാരണമായിത്തീരുന്നുണ്ട്.ഇന്ദ്രിയങ്ങൾക്ക് കുഴപ്പമില്ലാതെ ബുദ്ധിമാത്രംനശിക്കുന്നതും,ഇന്ദ്രിയനാശവുംബുദ്ധിനാശവും സംഭവിക്കുന്നതുമായി വേർതിരിച്ചാണ്ക്ലാസിഫൈചെയ്തിരിക്കുന്നത്.ഇന്ദ്രിയവധാപ്രത്യയസർഗ്ഗത്തിലല്ല. അഹങ്കാരസർഗ്ഗത്തിലാണ്പെടുന്നത്.എന്നാൽ,അഹങ്കാരസർഗ്ഗവുംപ്രത്യയസർഗ്ഗത്തിൽപെടുന്നതിനാൽ,വിപുലമായഅർത്ഥത്തിൽഅത് പ്രത്യയസർഗ്ഗംതന്നെയാണ്.

50 ആദ്ധ്യാത്മികാശ്ചതസ്രഃപ്രകൃത്യുപാദാനകാലഭാഗ്യാഖ്യാഃ

ബാഹ്യാവിഷയോപരമാത്പഞ്ച,നവതുഷ്ടയോഅഭിഹിതാഃ

അദ്ധ്യാത്മത്തിൽഭവിക്കുന്നതായതിനാൽതുഷ്ടികൾആദ്ധ്യാത്മികയാണ്.അവപ്രത്യുപദാന കാലഭാഗ്യകൾഅഥവാപ്രകൃതികൾ,ഉപാദാനങ്ങൾ,കാലങ്ങൾ,ഭാഗ്യങ്ങളെന്ന് 4വിധമുണ്ട്. അദ്ധ്യാത്മികഎന്നാൽ.ആന്തരം.(internal)

പ്രകൃതിഃ-സഗുണത്വം,നിർഗുണത്വം,തത്വം,തത്കാര്യം അറിയുന്നു.മോക്ഷംഅറിയുന്നില്ല.

ഉപാദാനം-ഉപാദാനഗ്രഹണംചെയ്യുന്നു.ത്രിദണ്ഡം,കമണ്ഡലു,വിഹദികമുതലായ ബാഹ്യചിഹ്ന ങ്ങളെശേഖരിച്ച് ധരിക്കുന്നു.മോക്ഷം അറിയുന്നില്ല.

ഭാഗ്യം-ഇതില്ലെങ്കിൽമറ്റൊന്നുകൊണ്ടുംമുക്തികിട്ടില്ല.അതിനാൽഇങ്ങനെയൊക്കെഇരുന്നാൽമതിയെന്ന് അലസരായിആത്മജ്ഞാനത്തിനുശ്രമിക്കാതെഇരിക്കുന്നു.മോക്ഷംകിട്ടുന്നില്ല. ഈ 4തരംതുഷ്ടിയുംആദ്ധ്യാത്മികയാണ്.പക്ഷേ,മോക്ഷമല്ല.

ബാഹ്യവിഷയത്തിലുള്ളഉപരമംഅഞ്ചുവിധതുഷ്ടികൊടുക്കുന്നു.ബാഹ്യവിഷയങ്ങൾശബ്ദസ്പർശരൂപരസഗന്ധമെന്ന്5എണ്ണം.ഉപരതിആർജ്ജനം,രക്ഷണം,ക്ഷയം,സംഗം,ഹിംസഇവപഞ്ചതുഷ്ടിയാൽവരുന്നു.ബാഹ്യംഅഥവാ external.

പശുപാലനം,വാണിജ്യം,പ്രതിഗ്രഹം,സേവഎന്നിവബുദ്ധിനിമിത്തമായകാര്യങ്ങളാണ്. അവ ആർജ്ജനംചെയ്യുന്നതിനുള്ളദുഃഖം.ആർജ്ജനംചെയ്തവയെ സംരക്ഷിക്കുന്നതിനുള്ള(രക്ഷണം) ദുഃഖം.അവഉപഭോഗംചെയ്യുമ്പോൾക്ഷയിക്കുന്നതുകണ്ട് ക്ഷയദുഃഖം,വിഷയോപഭോഗസംഗത്താൽഇന്ദ്രിയങ്ങൾക്ക് ഒരുകാലവുംഉപശമംവരായ്കയാലുള്ളസംഗദോഷം.ഭൂതോപയോഗത്താൽവന്നുചേരുന്നഹിംസാദോഷം.ഇങ്ങനെപഞ്ചവിഷയഉപരതിയാൽതുഷ്ടിയോടൊപ്പം ദുഃഖവുംവരുന്നു.

അദ്ധ്യാത്മികബാഹ്യഭേദത്താൽ9വിധംതുഷ്ടിസംഭവിക്കുന്നു.അവയുടെനാമങ്ങൾ, ശാസ്ത്രാന്തരത്തിൽപറയപ്പെട്ടിട്ടുണ്ട്.
അംഭസ്സ്,സലിലം,ഓഘ,വൃഷ്ടി,സുതം,പാരം,സുനേത്രം,നാരീകം,അനുത്തമാംഭസികം.

ഈതുഷ്ടികളുടെവിപരീതമായഅശക്തിഭേദങ്ങലാൽബുദ്ധിവധംസംഭവിക്കുന്നു.അനംഭസ്സ്,അസലിലം,അനോഘം-ഇപ്രകാരം.

വാചസ്പതിമിശ്രൻപ്രകൃതിതുഷ്ടിയെഅംഭസ്സ്,ഉപാദാനതുഷ്ടിയെസലിലം,കാലതുഷ്ടിയെ മേഘതുഷ്ടിഅഥവാ ഓഘതുഷ്ടി,ഭാഗ്യതുഷ്ടിയെവൃഷ്ടിഎന്ന് നാമകരണം ചെയ്യുന്നു.വാചസ്പതിമിശ്രന് ആദ്ധ്യാത്മികിആത്മവിഷയവുംഗൌഡപാദന് ആഭ്യന്തരംഅഥവാആന്തരികവുമാണ്.
ബാഹ്യതുഷ്ടിവിഷയോപരതികൊണ്ടുംആഭ്യന്തരതുഷ്ടിബുദ്ധിവ്യാപാരംകൊണ്ടുംലഭിക്കുന്നു.
വസ്തുക്കളെസമ്പാദിക്കുക,രക്ഷിക്കുക,അവയെഭോഗിക്കുക,രക്ഷണത്തിനായി നീതിന്യായവും സുരക്ഷാസംവിദാനവും(കോട്ടകൊത്തളം,സൈന്യംഇത്യാദി) ഏർപ്പെടുത്തുക,ഹിംസയുംകൃഷിയുംവാണിജ്യവുമുൾപ്പെട്ടലൌകികജീവിതംമുഴുവനുംതുഷ്ടിയിലാണ്പെടുന്നത്.ഇതൊന്നും മോക്ഷമോആത്മജ്ഞാനമോഅല്ല.

പാരം,സുപാരം,പാരപാരം,അനുത്തമാംഭസ്,ഉത്തമാംഭസ് എന്നുവാചസ്പതിമിശ്രൻവിഷയോപരതിത്യാഗത്തെവിളിക്കുന്നു.

സുതമ,പാരം,സുനേത്രം,നാരീകം,അനുത്തമാംഭസികം(ഗൌഡപാദ)

താരം,സുതാരം,സുനേത്രം,സുമാരീചം,ഉത്തമാംഭസികം(മാതര)

സുതാരം,സുപാരം,അനുത്തമാംഭം,ഉത്തമാംഭം(ജയം)

51.ഊഹഃശബ്ദോഅദ്ധ്യയനംദുഃഖവിധാതാസ്ത്രയഃസുഹൃത്പ്രാപ്തിഃ

ദാനം ച സിദ്ധയോഅഷ്ടൌസിദ്ധേഃപൂർവ്വാഅങ്കുശസ്ത്രിവിധഃ

1. എന്താണ്സത്യം.എന്താണ്പരം.എന്താണ്നിഃശ്രേയസം.എന്തുചെയ്താലാണ്കൃതാർത്ഥനാവുക.ഇങ്ങനെചിന്തിക്കുന്നഒരാൾക്കുമാത്രമേജ്ഞാനമുണ്ടാവുകയുള്ളു.നിത്യാനിത്യവിവേകം,പുരുഷപ്രകൃതിവിവേകംഉണ്ടാവുകയുള്ളു.അത്ബുദ്ധി,അഹങ്കാരം,തന്മാത്ര,ഇന്ദ്രിയങ്ങളിൽനിന്നുംപഞ്ചഭൂതങ്ങളിൽനിന്നുംഉണ്ടായശരീരപ്രപഞ്ചജ്ഞാനം, തത്വജ്ഞാനം(പുരുഷജ്ഞാനം) എന്നിവയെവിശകലനംചെയ്തറിഞ്ഞ് മോക്ഷത്തിലേക്കു നയിക്കുന്നു.ഇങ്ങനെയുള്ള ചിന്തയെയാണ് ഊഹം എന്നആദ്യത്തെസിദ്ധിയായി കരുതുന്നത്.
2. ശബ്ദജ്ഞാനംകൊണ്ടാണ്പ്രധാനപുരുഷബുദ്ധ്യഹങ്കാരതന്മാത്ര,ഇന്ദ്രിയപഞ്ചമഹാഭൂതവിഷയമായജ്ഞാനമുണ്ടാവുന്നത്.ഇത്ശ്രുതി,വേദജ്ഞാനംഎന്നർത്ഥത്തിൽമുക്തിയിലേക്കുനയിക്കുന്നു.
3. വേദാദിശാസ്ത്രാദ്ധ്യയനംകൊണ്ട് പഞ്ചവിംശതിതത്വജ്ഞാനംലഭിക്കുന്നു.ഇതുംമുക്തിയിലേക്ക് നയിക്കുന്നു.

4,5,6ദുഃഖവിധാതത്രയം.
ആദ്ധ്യാത്മിക,ആധിഭൌതിക,ആധിദൈവികദുഃഖത്രയവിധാതാവായഗുരുവിനെ സമീപിച്ച് ഉപദേശംഎടുത്ത് മോക്ഷംലഭിക്കുന്നു.

7.സുഹൃത്പ്രാപ്തി.സജ്ജനങ്ങളെ സുഹൃത്തുക്കളായി ലഭിക്കുന്നത്.

8.ദാനം.വാസസ്ഥാനം,ഔഷധം,അന്നം,ത്രിദണ്ഡം,കമണ്ഡലുമുതലായഉപകരണങ്ങൾ, വസ്ത്രങ്ങളെന്നിവ സജ്ജനങ്ങൾക്കുദാനംചെയ്ത് അവരിൽനിന്ന് മുക്തിമാർഗ്ഗം അറിയുന്നത്. ഇതാണ് 8വിധസിദ്ധിമാർഗ്ഗങ്ങള്.

ശാസ്ത്രാന്തരത്തിലിവയെത്തന്നെതാര,സുതാര,താരതാര,പ്രമോദ,പ്രമുദിത,പ്രമോദമാന, രമ്യക,സദാപ്രമുദിതമെന്നുപറയുന്നതായി ഗൌഡപാദൻചൂണ്ടിക്കാട്ടുന്നു.അവയെക്രമത്തിൽഅതാരം,അസുതാരം,അതാരതാരമെന്നിങ്ങനെഅദ്ദേഹംവിളിക്കുന്നു.(മഹാഭാരതകാ

ലത്ത് രമ്യകവനത്തിൽവെച്ച് പാണ്ഡവർധൌമ്യനെ ഗുരുവായിവരിച്ചു.ഗൌഡപാദന്റെ ഏഴാമത്തെസിദ്ധിമാർഗ്ഗമാണ് രമ്യകം).

അശക്തിഭേദം28എന്നുനേരത്തേപറഞ്ഞു.(ശ്ലോകം49)ജ്ഞാനത്തെതടസ്സപ്പെടുത്തുന്ന3 വിധ അങ്കുശങ്ങളുണ്ട്.ആനയെവശപ്പെടുത്താനുപയോഗിക്കുന്ന അങ്കുശം(തോട്ടി)പോലെ ലോകരുടെജ്ഞാനമാർഗ്ഗപുരോഗതിയെതടസ്സപ്പെടുത്തുന്നവയാണ്വിപര്യയം,അശക്തി, തുഷ്ടി മുതലായവ.അതിനാൽസിദ്ധിമുതലായവമോക്ഷതടസ്സങ്ങളാണെന്നറിഞ്ഞ് അവയെ പരിത്യജിക്കണം.അപ്പോൾമാത്രമേ യഥാർത്ഥതത്വജ്ഞാനംലഭിക്കുകയും മോക്ഷാർഹനാകുകയും ചെയ്യുകയുള്ളു.

താരയതിസംസാരഅർണ്ണവാത് ഇതിതാരകം

സുഖംഅനേനഅദ്ധ്യത്വേപിഭവശങ്കതാത്തരന്തിഇതിസുതാരം

നിവൃത്തരോഗ ഹി പ്രമുദിതഇതിപ്രമുദിതം

രമ്യോഹിലോകേസന്മിത്രസമ്പർക്കേ

തസ്യസംജ്ഞായാംരമ്യമേവരമ്യകം(യുക്തിദീപിക)

എന്ന് ഗൌഡപാദകാരികയിലെപദങ്ങൾക്ക് അർത്ഥംകല്പിച്ചിരിക്കുന്നു.ഇതനുസരിച്ച് സന്മിത്രസമ്പർക്കമാണ് രമ്യകം.അത് സുഹൃത്പ്രാപ്തിയിൽനിന്ന് വ്യത്യസ്തമായിരിക്കുന്നത് ,മിത്രവും ഗുരുവും ഒരേആളാവുമ്പോളാണ്.(പാണ്ഡവർക്ക് മിത്രവുംഗുരുവുമായി കൃഷ്ണൻആദ്യമേഉണ്ട്.പക്ഷേ.കൃഷ്ണൻമിത്രംമാത്രമല്ല,ഗുരുവുമാണെന്നജ്ഞാനംരമ്യകവന ത്തി ൽവെച്ച് ഗുരുവായിലഭിച്ച ധൌമ്യനിൽനിന്നാണവർക്കുലഭിക്കുന്നത്.

സിദ്ധികള്മുഖ്യം, ഗൌണം എന്ന് രണ്ടുവിധമാണ്.ദുഃഖത്തെ ത്രിവിധശമനംവരുത്തുന്നപ്രമോദം,മുദിതം,മോദമാനം.എന്നിവമുഖ്യമാണ്.പരസ്പരം കാര്യ കാരണബന്ധമുള്ള(ഹേതുഹേതുമതേതയാവ്യവസ്ഥിതഃ)അദ്ധ്യയനം,ശബ്ദം,ഊഹം,സുഹൃ ത്പ്രേരാപ്തി,എന്നീസിദ്ധികൾകൊണ്ടാണ്ഈമൂന്നെണ്ണംലഭിക്കുന്നത്.ഈ മൂന്നെണ്ണംകിട്ടി യാൽ,അതിന്റെഫലമായിദാനംചെയ്യുന്നു.ഈസിദ്ധികളെമറ്റൊരുവിധത്തിലും ഗ്രഹിക്കാ വുന്നതാണ്.സ്വതന്ത്രചിന്തയുംമനനവുംകൊണ്ട് ലഭിക്കുന്ന ജ്ഞാനം ഊഹം.സാംഖ്യശാസ്ത്രവും വേദവുംകേട്ട്(ശ്രുതി)പഠിക്കുന്നത് ശബ്ദം. അതിനെ അദ്ധ്യയനം ചെയ്തുറപ്പിക്കുന്നത് അദ്ധ്യയനം.ലഭിച്ചവിദ്യയെ ദാനംചെയ്യുകഎന്നഅദ്ധ്യാപനവൃത്തി ദാനം.

ജ്ഞാനംഎടുക്കാനുംകൊടുക്കാനുംപര്യാപ്തരായഗുരുവിനേയുംശിഷ്യരേയുംലഭിക്കുന്നത് സു

ഹൃദ്പ്രാപ്തി.ഈവ്യാഖ്യാനംകൂടിവാചസ്പതിമിശ്രൻതരുന്നുണ്ട്.കപിലനുംഈശ്വരകൃഷ്ണനും സ്വതന്ത്രചിന്തയായഊഹത്തിനാണ്സത്യാന്വേഷണത്തിൽപ്രഥമസ്ഥാനംകൊടുത്തി ട്ടുള്ളത്.

അങ്കുശത്തിന് രണ്ടർത്ഥംപറയാം.നിവാരകം(വാചസ്പതിമിശ്ര) എന്നർത്ഥത്തിൽഅത് പുരോഗതിക്കുതടസ്സമാണ്.പ്രേരകമെന്നനിലയിൽഅത്പ്രചോദനവുമാണ്.(നേർവഴിക്കു തിരിച്ചുവിടുന്നു) വിജ്ഞാനഭിക്ഷുഇതിനെ ആകർഷകമെന്നുവിളിക്കുന്നു.ഈശ്വരകൃഷ്ണൻ ഈപദംഊഹം,ശബ്ദം,അദ്ധ്യയനം,എന്നിവയുടെ ഈ രണ്ടുവിധപ്രവൃത്തിയുംഉദ്ദേശിച്ചാവാം ഉപയോഗിച്ചത്.യോഗശാസ്ത്രത്തിലും സിദ്ധികൾമോക്ഷത്തിന് തടസ്സമാണ്.

52.ന വിനാഭാവൈർലിംഗം ന ലിംഗേന ഭാവനുവൃത്തിഃ

ലിംഗാഖ്യോഭാവാഖ്യസ്തസ്മാത് ദ്വിവിധഃപ്രവർത്തതേ സർഗ്ഗഃ

നാല്പതാംശ്ലോകത്തിൽനവംകൂടാതെലിംഗശരീരംസഞ്ചരിക്കുന്നില്ലഎന്നുപറഞ്ഞു. ഭാവങ്ങൾ8വിധമെന്നുംഅവബുദ്ധിയാൽഉണ്ടാവുന്നു(ബുദ്ധിപരിണാമം) എന്നുംഅജ്ഞാനം, അശക്തി,തുഷ്ടി,ശക്തിഎന്നിവഅവയുടെതന്നെ രൂപഭേദമെന്നും പറഞ്ഞു.ഇവയാണ് ഇതുവരെ വിവരിച്ചത്.സൂക്ഷ്മതന്മാത്രാരചിതമായി 14 വിധസൃഷ്ടിയിലും വ്യാപിച്ചിരിക്കുന്ന ലിംഗത്തെകുറിച്ചുംപറഞ്ഞു.ഒരുസർഗ്ഗംകൊണ്ടുതന്നെപുരുഷാർത്ഥം സിദ്ധിക്കുന്നുണ്ടോ. അതോഉഭയസർഗ്ഗംവേണോ.ഈചോദ്യങ്ങൾക്കുത്തരംപറയാൻതുടങ്ങുന്നു.

ഭാവമില്ലാതെലിംഗമില്ല.ലിംഗമില്ലാതെഭാവനിവൃത്തിയില്ല.ലിംഗം,ഭാവംഎന്ന് ദ്വിവിധമായി സർഗ്ഗം പ്രവർത്തിക്കുന്നു.പ്രത്യയസർഗ്ഗംകൂടാതെ ലിംഗമോ തന്മാത്രാസർഗ്ഗമോ പൂർവ്വാപൂർവ്വസംസ്കാരാദഷടകാരിതത്വാദുത്തരോത്തരദേഹലംബങ്ങളോഒന്നുമില്ല. തന്മാത്രാസർഗ്ഗമായലിംഗംകൂടാതെഭാവനാനിവൃത്തിയില്ല.സ്ഥൂലസൂക്ഷ്മദേഹസാദ്ധ്യതാദിധർമ്മങ്ങളില്ല.അനാദിയായ സർഗ്ഗത്തിന് ബീജാങ്കുരങ്ങൾക്കെന്നപോലെ അന്യോന്യാശ്രയമായിരിക്കുന്നഭാവലിംഗങ്ങൾകൂടിയേതീരൂ.അവരവരുടെ ജാതീയാപേക്ഷിതത്വം അതാത്വ്യക്തിയുടെ പരസ്പരാപേക്ഷിതത്വമാണ്.സർഗ്ഗത്തിന് സ്ത്രീജാതി പുരുഷജാതിയേയും മറിച്ചും പരസ്പരം ആശ്രയിക്കണം.അതുപോലെയാണ് ഭാവവുംലിംഗവും.അതൊരുദോഷമല്ല.അതിനാൽഭാവാഖ്യവും ലിംഗാഖ്യവുമായി ദ്വിവിധമായി സർഗ്ഗം പ്രവർത്തിക്കുന്നു(തതജ്ജാതീയാപേക്ഷിത്വേഅപി തദദ് വ്യക്തീനാം പരസ്പരാനപേക്ഷിത്വാത് എന്നതുകൊണ്ട് ഗൌഡപാദൻ ജാതിയെ ജനിച്ചത് എന്ന അർത്ഥത്തിലാണ് പറയുന്നതെന്നും ,പുരുഷസ്ത്രീജാതികളാണവയെന്നും

ശ്രദ്ധിക്കുക)ലിംഗസർഗ്ഗം ഭൂതസർഗ്ഗവും ഭാവസർഗ്ഗം ബുദ്ധിസർഗ്ഗവുമാണ്.ലിംഗസർഗ്ഗത്തിലാണ് ലിംഗയോനീഭേദമുള്ള സ്ത്രീപുരുഷജാതി. ഭാവസർഗ്ഗത്തിലതില്ല.(ബുദ്ധിപരിണാമം)

53.അഷ്ടവികല്പോദൈവസ്തൈര്യഗ്യോനശ്ചപഞ്ചധാഭവതി

മാനുഷശ്ചൈകവിധഃസമാസതോഅയം ത്രിധാസർഗ്ഗഃ

ദൈവം 8 പ്രകാരം.ബ്രാഹ്മം,പ്രാജാപത്യം,സൌമ്യം, ഐന്ദ്രം,ഗാന്ധർവ്വം,യാക്ഷം, രാക്ഷസം,പൈശാചം.

തിര്യഗ് യോനി 5 പ്രകാരം.പശു,പക്ഷി,സരീസൃപ,സ്ഥാവരാദി ഭൂതങ്ങൾ.

മാനുഷയോനി ഏകവിധം. ഇതാണ് 14 വിധസൃഷ്ടി.(മൂന്നുവിധം)ഈ ശ്ലോകം ഭൌതികസർഗ്ഗത്തെ സൂചിപ്പിക്കുന്നു.

മാനുഷശ്ചൈകവിധഃ മനുഷ്യൻഏകജാതിയാണ്.ഒരൊറ്റജാതിയാണ്. സംസ്ഥാനസ്യ അവിശേഷാത് എന്ന് അതിനുകാരണവും വാചസ്പതിമിശ്രൻചൂണ്ടിക്കാണിക്കുന്നു.

54.ഊർദ്ധ്വംസത്വവിശാലസ്തമോവിശാലശ്ചമൂലതഃസർഗ്ഗഃ

മദ്ധ്യേ രജൌവിശാലോബ്രഹ്മാദിസ്തംഭപര്യന്തഃ

ഊർദ്ധ്വമായ ദേവസ്ഥാനം സത്വവിശാലമാണ്.സത്വവിസ്താരം, സത്വോല്കടം, ഊർദ്ധ്വസത്വമാണ്. അവിടെപ്പോലും ചെറിയ അനുപാതത്തിൽ രജസ്സും തമസ്സും ഉണ്ട്.താഴെയുള്ള സ്ഥാവരലോകം തമോവിശാലമാണ്.ഇതാണ് മൂലസർഗ്ഗ സ്ഥാനം.ആദ്യമുണ്ടായ വസ്തുക്കൾ-സ്ഥാവരങ്ങളും പശ്വാദികളും-തമസ്സിന്റെ അനുപാതം കൂടിയവയാണ്. എന്നാലും അവയിലും സത്വരജസ്സുകളെചെറിയ അനുപാതത്തിലുണ്ട്.മദ്ധ്യലോകം മാനുഷലോകം.അത് രജോവിശാലമാണ്. അതിലുംസത്വതമസ്സുകളുണ്ട്.രജോഗുണപ്രധാനമുള്ളതിനാൽമനുഷ്യർദ്ദുഃഖമുള്ളവരാണ്.ഇപ്രകാരം ബ്രഹ്മാദിസ്തംഭപര്യന്തമായ ലോകം 3 വിശാലലോകങ്ങളായി പരസ്പരം വ്യാപ്തിയോടെ ഇരിക്കുന്നു.

അഭൌതികസർഗ്ഗം,ലിംഗസർഗ്ഗം,ഭാവസർഗ്ഗം,ഭൂതസർഗ്ഗം,ദൈവമാനുഷതിര്യ ഗ്സർഗ്ഗം,യോനീസർഗ്ഗം ഇപ്രകാരം പ്രധാനകൃതമായി ഷോഡശവിധം സർഗ്ഗം പറഞ്ഞു.

55.തത്ര ജരാമരണകൃതം ദുഃഖംപ്രാപ്നോതി ചേതനഃപുരുഷഃ

ലിംഗസ്യാവിനിവർത്തേഃതസ്മാദ്ദുഃഖം സ്വഭാവേന

ദൈവമാനുഷതിര്യഗ്യോനികൾക്ക് ജരാമരണകാരണകൃതമായ ദുഃഖം പ്രാപി ക്കേണ്ടിവരുന്നു.പുരുഷൻചൈതന്യവാനാണ്.ചേതനമാണ്.(ഊർജ്ജം,എനർജി). പ്രധാനം,ബുദ്ധി,അഹങ്കാരം,തന്മാത്ര,ഇന്ദ്രിയം,മഹാഭൂതമെന്ന് രൂപപരിണാമ മെടുത്തുകാണുന്നത് ഈ ചേതനംതന്നെയാണ്.(എനർജിയാണ് )

ദുഃഖമരണാദിഅനുഭവം പ്രകൃതിക്കോ ഭൂതതന്മാത്രകൾക്കോ അല്ല,പുരുഷനാണ് ഉണ്ടാവുന്നത്.ലിംഗം നശിക്കുന്നതുവരെയേ ഈ ദുഃഖാനുഭവം ആത്മാവിനുള്ളു. ബുദ്ധ്യാദികളോട്ടുകൂടിയലിംഗശരീരം ഉള്ളതുവരെ അതിന് വ്യക്തിത്വവും പുന ർജ്ജനിയുമുണ്ട്.ത്രിലോകങ്ങളിലെ ജരാമരണാദിദുഃഖമുണ്ട്.ലിംഗശരീരം നശിച്ചാ ൽമോക്ഷപ്രാപ്തിയായി.വേദനശമിച്ചു.ജ്ഞാനമുണ്ടാവുമ്പോൾ,മാത്രമേ ലിംഗശരീരം നശിച്ച് മോക്ഷപ്രാപ്തി കിട്ടുന്നുള്ളു.ലിംഗശരീരത്തിന്റെ കൂടെ ദുഃഖവുമുള്ളതിനാൽദുഃ ഖം സ്വഭാവമാണ്.സ്വഭാവസിദ്ധമാണ്.ഇന്ദ്രനും ചന്ദ്രനും യയാതിയും അടക്കം സർവ്വരും ജരാമരണങ്ങളാല് പീഢിതരായിട്ടുണ്ടെന്ന് യുക്തിദീപിക എടുത്തുപറയു ന്നു.ലിംഗസ്യസ്വഭാവേന എന്നതിലെ സ്വഭാവം പ്രാക്തനകർമ്മഫലമാണ്. പുരു ഷനെന്നാൽലിംഗേപുരിശേതേ (വാചസ്പതിമിശ്ര)അഥവാ സൂക്ഷ്മലിംഗശരീരശായി എന്നാണ് നിർവ്വചനം.

യാവദിദംലിംഗം ന നിവർത്തതേ

താവദവശ്യം ദുഃഖേന ഭാവിതവ്യം

ഏവംപ്രയതിതവ്യം യേന ലിംഗസ്യ

ഏവ അത്യന്തോ ഛേദഃ

തതോ ഹി സർവ്വദുഃഖാനാം അത്യന്തോപശമഃ(യുക്തിദീപിക)

സർവ്വഭൌതികബന്ധനത്തിൽനിന്നും ലിംഗശരീരത്തിൽനിന്നുപോലും സ്വത ന്ത്രമാവുന്ന അവസ്ഥയാണ് ഇന്ത്യൻഫിലോസഫിയിലെ മോക്ഷാവസ്ഥ. സ്വത ന്ത്രമായ ചൈതന്യം (ഊർജ്ജം,എനർജ്ജി)ലിംഗത്തിലും പ്രകൃതിയിലും ലീനമായ ഊർജ്ജം(പിണ്ഡം,ഗതി)ഇവയെ കപിലൻമുതലുള്ള എല്ലാ ശാസ്ത്രജ്ഞരും തത്വ ചിന്തകരും ഇന്ത്യയിൽ വിശകലനം ചെയ്തുകൊണ്ടേ ഇരുന്നു.ഡേവിസ് ഇതിനെ climax of samkhya philosophy എന്നു വിളിക്കുന്നതായി മെയിങ്കർചൂണ്ടിക്കാട്ടുന്നു. പരിണാമതാപസംസ്കാരദുഃഖം ആദ്യമുണ്ടായാലേ ഗുണവൃത്തിവിരോധാത് ച ദുഃഖം ഏവ സർവ്വ വിവേകിനാം എന്ന് പതഞ്ഢലി.സമാനം ജരാമരണദിജംദുഃഖം എന്നാണ് കപിലസൂത്രം. സ്വത ഏവ സർഗ്ഗദുഃഖരൂപഃഎന്ന് സാംഖ്യചന്ദ്രിക. സ്വഭാവേന എന്നതിന് സമാസേന എന്ന് മാതര.

56.ഇത്യേഷപ്രകൃതികൃതൌ മഹദാദിവിശേഷഭൂതപര്യന്തഃ

പ്രതിപുരുഷവിമോക്ഷാർത്ഥം സ്വാർത്ഥഇവ പരാർത്ഥആരംഭഃ

ഇപ്രകാരം പ്രകൃതികൃതമായ മഹദ് മുതൽവിശേഷഭൂതപര്യന്തമായ സർവ്വവും പുരുഷന് മോക്ഷാർത്ഥമായിട്ടാണ്.പ്രതിപുരുഷം എന്നതുകൊണ്ട് ഓരോ പുരു ഷനും-അതായത് ജീവാത്മാവിന്-എന്നർത്ഥത്തിലെടുക്കണം.സ്വാർത്ഥം ത്യജിച്ച് പരാർത്ഥമായിട്ടാണ് പ്രകൃതിയുടെ സർഗ്ഗം.പ്രകൃതി തനിക്കുവേണ്ടിയല്ല, പുരുഷ ന്റെ മുക്തിക്കുവേണ്ടിയാണ് സൃഷ്ടികർമ്മത്തിലേർപ്പെടുന്നത്.പരാർത്ഥമായ ഈ പ്രവൃത്തി സ്വാർത്ഥമെന്ന് തോന്നിപ്പിക്കുന്നു എന്നുമാത്രം.ഒരാൾസ്വകാര്യം ത്യജിച്ച് മിത്രകാര്യത്തിനായി പ്രവർത്തിക്കുന്ന പോലെയാണ് പ്രകൃതി(സ്ത്രീ)പുരുഷാർത്ഥ ത്തിനായി
പ്രവർത്തിക്കുന്നത്.അതിൽത്യാഗമുണ്ട്.പരോപകാരശീലമുണ്ട്.പുരുഷോ അത്ര പ്രധാനസ്യ ന കിഞ്ചിത് പ്രത്യുപകാരം കരോതി എന്ന് ഗൌഡപാദൻ.പുരുഷ ൻപ്രധാനത്തിന് പ്രത്യുപകാരമൊന്നും ചെയ്യുന്നില്ല.എന്നാലും പ്രത്യുപകാരം (പ്രതി ഫലം)ഇഛിക്കാതെ പ്രകൃതി നിഷ്കാമകർമ്മം ചെയ്യുന്നു.ഇത് പ്രകൃതിഗുണത്താലാ ണ്. ത്രിഭുവനത്തിലും ശബ്ദാദികളായ ഇന്ദ്രിയവിഷയസുഖങ്ങളും ധർമ്മാർത്ഥ കാ

മമോക്ഷങ്ങളും പുരുഷന് നൽകാൻമാത്രമാണ് പ്രകൃതിയുടെ ശക്തി പ്രവർത്തിക്കു ന്നത്. അതിനാൽ കുംഭവത് പ്രധാനം പുരുഷാർത്ഥം കൃത്വാനിവർത്തതേ എന്നു പറയുന്നു.പ്രകൃതി ഒരു കുംഭംപോലെയാണ്.അത് പുരുഷാർത്ഥം സർവ്വം നിറ ഞ്ഞു വഴിഞ്ഞ് കവിഞ്ഞൊഴുകുന്ന പൂർണ്ണകുംഭമാണ്. പുരുഷാർത്ഥം സാധിച്ചുകഴി ഞ്ഞാൽ കുംഭംപോലെ പ്രകൃതിയും മറഞ്ഞുപോകുന്നു.(ദേവീചിഹ്നമായി പൂർണ്ണകും ഭം , സർഗ്ഗചിഹ്നമായി സ്ത്രീയുടെ ഗർഭപാത്രം എന്നിവയേയും ഇവിടെ ഓർക്കേ ണ്ടതുണ്ട്)പരാർത്ഥമായിട്ടാണ് കർമ്മാരംഭം.ആ ഉദ്ദേശസിദ്ധിക്കുശേഷം കുടം സ്വയം മറഞ്ഞുപോകുന്നു.ഇഹപരസുഖങ്ങൾനൽകുന്ന പ്രകൃതി മോക്ഷം (ജ്ഞാ നം)നൽകിയശേഷം തന്റെ സാന്നിദ്ധ്യം പ്രകടമാക്കുകയില്ല.ജ്ഞാനാരംഭം കർമ്മാവസാനമാണ്.സർഗ്ഗോദ്ദേശ്യം കഴിഞ്ഞു എന്ന് അർത്ഥം. അകാരണത്വേ അത്യന്താഭാവാ എന്ന് വാചസ്പതിമിശ്രന്.മോക്ഷം പരാർത്ഥമെന്നപോലെ സ്വാർത്ഥവുമാണ്. ആത്യന്തികമുക്തി ലഭിച്ചാൽപിന്നെ പ്രകൃതി പ്രവർത്തിക്കയില്ല.

തസ്മാദസ്തിസർവ്വാർത്ഥദർശി പ്രകൃതേ അധിഷ്ഠാനാ ച ഈശ്വരാ ഇതി (വാചസ്പ തിമിശ്ര)

57.വത്സവിവൃദ്ധിനിമിത്തം ക്ഷീരസ്യയഥാ പ്രവൃത്തിരജ്ഞസ്യ

പുരുഷവിമോക്ഷനിമിത്തം തഥാ പ്രവൃത്തിഃപ്രധാനസ്യ

പ്രകൃതി അചേതനവും പുരുഷൻചേതനവുമായിരിക്കെ,അചേതനമായ പ്രകൃതി ത്രി ലോകത്തിലെ ശബ്ദാദിവിഷയങ്ങളെല്ലാം അവന് അനുഭവപ്പെടുത്തിക്കൊടുത്ത് മോക്ഷവും ഞാൻകൊടുക്കുമെന്ന് ചേതനത്തിനുവേണ്ടി പ്രവർത്തിക്കുന്നതെങ്ങനെ എന്ന് ചോദ്യം വരാം.ഇത് സത്യവുമാണ്.എന്നാൽഅചേതനത്തിലും പ്രവൃത്തി ,നി വൃത്തി എന്നിവയുണ്ട്.ഈ ശ്ലോകം അതിനെ പറയുന്നു.ഒരുപശു കുടിച്ച വെള്ളവും തിന്നപുല്ലും ശരീരത്തിലെ പാലായി പരിണമിച്ച് അതിന്റെ കുട്ടിയെ പോഷിപ്പിക്കു ന്നു. അതുപോലെയാണ് അചേതനമായ പ്രധാനം പുരുഷമോക്ഷത്തിനു നിമിത്ത മായി പ്രവർത്തിക്കുന്നത്.പശുവിന്റെ സ്നേഹേച്ഛ (ശങ്കരബാദരായണസൂത്രഭാഷ്യം 2. 2-3)പോലെ പ്രകൃതിയിലും പുരുഷനോടുള്ള (അമ്മക്ക് കുട്ടിയോടുള്ള)വാത്സല്യം പ്രവർത്തിക്കുന്നു.സ്രഷ്ടാവായ ഒരീശ്വരൻആവശ്യമില്ല എന്ന് പ്രകൃതിപ്രവർത്തന

ത്തെ വാചസ്പതിമിശ്രൻവിലയിരുത്തുന്നു.തസ്മാദ് യുക്തമേതദ് പുരുഷവിമോക്ഷാർത്ഥാ പ്രകൃതേ പ്രവൃത്തി ന ചൈതന്യപ്രസംഗ ഇതി (യുക്തിദീപിക).

58.ഔത്സുക്യനിവൃത്ത്യർത്ഥം യഥാ ക്രിയാസു പ്രവർത്തതേ ലോകഃ

പുരുഷസ്യ വിമോക്ഷാർത്ഥം പ്രവർത്തതേ തദ്വദവ്യക്തം

ലോകർഔത്സുക്യം(ജിജ്ഞാസ)നിവർത്തിക്കാന് ലോകത്തില് പ്രവൃത്തി ചെയ്യുന്നു. അതുപോലെ അവ്യക്തമായ പുരുഷനെ മോചിപ്പിക്കാൻപ്രകൃതി പ്രവർത്തിക്കുന്നു.ഇവിടെ പ്രകൃതിക്ക് രണ്ടുദ്ദേശമുണ്ട്.1.ശബ്ദാദി വിഷയോപഭോഗലക്ഷണം. വിഷയഭോഗങ്ങളെ നൽകുക.2. പുരുഷാന്തരോപലബ്ധിലക്ഷണം. പ്രകൃതിപുരുഷ, അനിത്യനിത്യങ്ങളുടെ വ്യത്യാസമറിയുക എന്ന നിത്യാനിത്യവിവേകജ്ഞാനം .ആദ്യത്തേത് ആനന്ദവും രണ്ടാമത്തേത് ജ്ഞാനവുമാണ്. (ഇവയെ enjoyment and cognizance എന്നു പറയാം)

59.രംഗസ്യദർശയിത്വാ നിവർത്തതേ നർത്തകീ യഥാ നൃത്യാത്

പുരുഷസ്യ തഥാ ആത്മാനം പ്രകാശ്യ വിനിവർത്തതേ പ്രകൃതിഃ

എപ്രകാരം നർത്തകി ശൃംഗാരാദിരസങ്ങളെ ഇതിഹാസാദിഭാവങ്ങളിൽനിബന്ധിച്ച് ഗീതവാദിത്രവൃത്താദികളിലൂടെ രംഗത്ത് (സ്റ്റേജിൽ)പ്രദർശിപ്പിച്ചശേഷം തന്റെ ജോലി കഴിഞ്ഞ് കൃതകൃത്യയായി നൃത്തത്തിൽനിന്നുവിരമിച്ച് രംഗത്തുനിന്ന് പിന്മാറുന്നുവോ,അതുപോലെ പ്രകൃതി പുരുഷന് സ്വാത്മാവിനെ പ്രദർശിപ്പിച്ച് , ബുദ്ധ്യഹങ്കാരതന്മാത്രേന്ദ്രിയമഹാഭൂതങ്ങളാകുന്ന കഥാപാത്രങ്ങളുടെ വ്യത്യസ്തരൂപഭാവങ്ങൾ മനസ്സിലാക്കിക്കൊടുത്ത് ,വിവേകം വരുത്തിയശേഷം പിന്മാറുന്നു.

വിലാസലക്ഷണത്തെ ഭാവപ്രകാശനാദികളെ ഭ്രാന്തമെന്നും മായയെന്നും അല്ല ഇവിടെ പറഞ്ഞിരിക്കുന്നത്. ഒരു പ്രധാനഅദ്ധ്യയനമാർഗ്ഗമായിട്ടാണ്.

പ്രിയസംഗമകാലേതു നേത്രഭ്രുവക്തക്രർമ്മണാം

വിശേഷോ യഃസ വിജ്ഞേയോ വിലാസോ അംഗക്രിയാദിഷ്വ

എന്ന വിലാസാംഗക്രിയ പ്രകൃതിപുരുഷസംഗമം ഇഹപരസുഖത്തിനും ചതുർത്ഥപു രുഷാർത്ഥമായ മോക്ഷത്തിനുള്ള അദ്ധ്യയനമാർഗ്ഗമായും ഇവിടെ പറയുന്നു. സം സാരം മോക്ഷാർത്ഥമാണ്.(കാമശാസ്ത്രത്തില് പത്മിനി മുതലായ 4 വിധം സ്ത്രീകളു മായുള്ള ജീവിതം പുരുഷന് സായൂജ്യാദി നാലുവിധമോക്ഷപ്രാപ്തിജനകമെന്നു പറ യുന്നതും ഈ തത്വമനുസരിച്ചാണ്.)നടൻ,നർത്തകി,രംഗവേദി മുതലായ ഉപമക ളിലൂടെ പ്രപഞ്ചരഹസ്യം വെളിപ്പെടുത്തുന്ന കാവ്യരീതി ശ്രദ്ധേയമാണ്. പ്രത്യേകി ച്ചും ഈശ്വരകൃഷ്ണകാളിദാസനും മഹാകവി കാളിദാസനും ഒരാളാണെന്ന അഭിപ്രാ യത്തിന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ. പതിനാറാം നൂറ്റാണ്ടിലെ ഷേക്സ്പിയറു ടെ പ്രപഞ്ചം സ്റ്റേജും നാമെല്ലാം അതിലെ നടീനടന്മാരുമെന്ന ഉപമ ഈ ഉപ മകളേയും അവയുടെ അർത്ഥവ്യാപ്തിയേയും വെച്ചുനോക്കുമ്പോള് വളരെ ബാലി ശമെന്നു തോന്നിക്കുന്നതാണ്.

60 നാനാവിധൈരുപായൈരുപകാരിണ്യനുപകാരിണഃപുംസഃ

ഗുണവത്യഗുണസ്യ സതസ്തസ്യാർത്ഥമപാർത്ഥകം ചരതി

നാനാവിധഉപായങ്ങളാൽ,ഉപകാരിണിയായ പ്രകൃതിയെന്ന ഗുണവതി, അനുപ കാരിയും നിർഗ്ഗുണനുമായ സത്ത എന്ന തന്റെ പുരുഷനുവേണ്ടി (പുരുഷാർത്ഥം) പുരുഷാർത്ഥം നേടാനായി ചരിക്കുന്നു.(ചലിക്കുന്നു)ദേവമാനുഷതിര്യഗ്ഭാവം ,സുഖ ദുഃഖമോഹാത്മകഭാവം ,ശബ്ദാദിവിഷയഭാവം ,ചലിക്കാത്ത അച്ചുതണ്ടിനെ ആധാ രമാക്കി അതിവേഗം സ്ഥിരവേഗതയിൽസൂര്യാഭിമുഖമായി സദാ സഞ്ചരിക്കുന്ന ഭൂചലനഭാവം,പുരുഷൻഅഥവാ ചൈതന്യമായ സത്യംകൊണ്ട് സർവ്വവസ്തുക്ക ളിലും ഊർജ്ജം സർവ്വവ്യാപിയായിരുന്ന് നടക്കുന്ന കോസ്മിക് ചലനഭാവം – ഇവയെല്ലാം ചലനവതിയും ത്രിഗുണവതിയും ഉപകാരിണിയുമായ പ്രകൃതിയുടെ നാനാവിധഉപായങ്ങലാണ്.ഈ വിധചലന,സഞ്ചാര,ഗതിഗമകാദികളെല്ലാം പുരുഷാർത്ഥമാണ്. ഈ ഉപായങ്ങളാലാണ് അവൾ സ്വാത്മാവായ പുരുഷനെ പ്രകാശിപ്പിക്കുന്നത്.അഹം അന്യ,ത്വം അന്യ എന്ന് അനിത്യനിത്യബോധം ഉണ്ടാ ക്കിക്കൊടുക്കുന്നത്.നിത്യവസ്തുവിനുവേണ്ടി അനിത്യമായ വസ്തു ചരിക്കുന്നു. സർവ്വ മംഗളത്തിനുംഉപകാരത്തിനുമാണ് ഈ ചലനം. അവനവനുവേണ്ടി പ്രത്യുപകാരം മോഹിച്ചല്ല.അതിനാൽ പ്രകൃതിയുടെ പുരുഷാർത്ഥചലനത്തെ അപാർത്ഥം ചരതി

എന്ന് അപാർത്ഥകമായി പറയുന്നു.(സ്വാർത്ഥരഹിതമായ പരോപകാരാർത്ഥ മായ ഗതി)

ഇവിടെ, E അഥവാ ഊർജ്ജം ചിന്മയവും സത്യവുമായ പുരുഷൻ. M അഥവാ പിണ്ഡം ആയ മാറ്റർ പ്രകൃതി. C അഥവാ ചലനവേഗത പ്രകൃതിയുടെ ഗതി. പ്രപഞ്ചോർജ്ജമായ കോസ്മിക് പുരുഷനുവേണ്ടി ,പ്രപഞ്ചം നിലനിൽക്കാൻവേണ്ടി ,പ്രകൃതിയുടെ ഗതി പ്രപഞ്ചോർജ്ജത്താൽ,പ്രപഞ്ചോർജ്ജത്തിൽ,പ്രപഞ്ചോർജ്ജം സ്ഥിരമായി നിർത്താൻസംഭവിക്കുന്നു. പ്രകൃതിഗതി,ചലനം പ്രകൃതിക്കുവേണ്ടിയല്ല പുരുഷനുവേണ്ടിയാണ്. കാരണം പുരുഷപ്രകൃതികൾ ഒന്നാണ്. രണ്ടാണ് എന്ന് ഭേദം തോന്നിച്ചുകൊണ്ട് ,സദാ ഒന്നായിരിക്കുന്ന നിത്യാനിത്യജ്ഞാനമാണ് അ ദ്വൈതം.വാചസ്പതിമിശ്രൻപ്രകൃതിയെ തപസ്വിനി എന്നുവിളിക്കുന്നു.പുരുഷനെ സദാ തപം ചെയ്ത് നിഷ്കാമയായി പ്രവർത്തിക്കുന്നു,പ്രകൃതി.

61 പ്രകൃതേഃസുകുമാരതരം ന കിഞ്ചിദസ്തീതി മേ മതിർഭവതി

യാ ദൃഷ്ടാസ്മീതി പുനർന്ന ദർശനമുപൈതി പുരുഷസ്യ

പുരുഷാർത്ഥപ്രകാശനത്തിനുശേഷം പ്രകൃതി സ്വയം അപ്രത്യക്ഷമാകുന്നു എന്നു പറഞ്ഞു.പിന്നീടെന്തു സംഭവിക്കുന്നു.

പ്രകൃതിയേക്കാൾ സുകുമാരതരമായി ,മൃദുലമായി,ലളിതമായി,ശാലീനമായി മറ്റൊ ന്നില്ല എന്നാണ് എന്റെ മതമെന്ന് ഈശ്വരകൃഷ്ണൻ ഇവിടെ പറയുന്നു.കാരണം അതിന്റെ പ്രവർത്തനമൊന്നും തനിക്കുവേണ്ടിയല്ല,പുരുഷനുവേണ്ടിയാണ്. ഞാനീ പുരുഷനാൽ ദർശിക്കപ്പെട്ടു എന്നു ബോധമുണ്ടായ ഉടനെ പ്രകൃതി മറഞ്ഞുകളയു ന്നു. ഇത് സ്ത്രീയുടെ (പ്രകൃതി)ശാലീനലജ്ജാസ്വഭാവഹേതുകമാണ്. ഈശ്വരനാ ലാണ് നിന്ദിതരും പീഢിതരും സൃഷ്ടിക്കപ്പെട്ടതെന്നതിനാൽ ഈശ്വരന് ക്രൂരനാ ണെന്നോ ,വെളുത്ത അരയന്നവും ബഹുവർണ്ണമയൂരവും ഈശ്വരസഷ്ടിയെന്നോ പറയാത്ത സാംഖ്യശാസ്ത്രത്തിന്റെ തത്വചിന്ത കൂടുതൽ ശാസ്ത്രീയവും സുന്ദരവുമാ ണ്.ഗുണമയമായ പ്രപഞ്ചം നിർഗ്ഗുണമായ ബ്രഹ്മത്തിൽനിന്നുണ്ടാവില്ല.അസദ് സത്തിൽനിന്ന് ഉണ്ടാവില്ല.വെളുത്തതുണി വെളുത്തനൂലിൽനിന്നേ ഉണ്ടാവൂ. അതി നാൽ 3 ഗുണങ്ങളുള്ള 3 ലോകം ത്രിഗുണാത്മികയായ പ്രകൃതിയിൽനിന്നുണ്ടായി.

വ്യക്തം,അവ്യക്തം,അവയെ അറിയുന്ന ജ്ഞാനി.

പ്രകൃതി,പുരുഷൻ,അവയെ അറിയുന്ന യോഗി(ജ്ഞാനി)

ഇങ്ങനെ മൂന്നേ ഉള്ളൂ.കാലം വ്യക്തം ,അവ്യക്തം അതിനെ അറിയുന്ന ത്രികാല ജ്ഞാനി എന്ന മൂന്നുവിഭാഗത്തിൽപെടുന്നുണ്ട്.ഇതെല്ലാംതന്നെ പ്രകൃതിയും അതിന്റെ ചലനനിയമങ്ങളും ഗുണപരിണാമഭേദങ്ങളും കൊണ്ട് ഉണ്ടായതാണ്. പ്രകൃതിയാണ് അറിയപ്പെടേണ്ടവയിൽവെച്ച് ഏറ്റവും സുകുമാരതരവും സുന്ദരവും ആനന്ദദായകവും ശാലീനവുമെന്ന് അതിനാലാണ് സാംഖ്യശാസ്ത്രം കരുതുന്നത്. പ്രകൃതിയെ ശരിക്കറിഞ്ഞ പുരുഷനിൽനിന്ന് അവൾസ്വയം ലജ്ജിച്ചുമറഞ്ഞു കളയുന്നു.അവനെ ബന്ധനത്തിൽനിന്ന് അവള് വിടർത്തുന്നു.അതാണ് മോക്ഷം. ഇപ്രകാരം ശക്തി(പ്രകൃതി)ആരാധനയും പുരുഷാരാധനയും ഒന്നായിത്തീരുന്നു ഇന്ത്യയിലെ തത്വചിന്തയിൽ. ഇതിനെ വെറും ട്രൈബൽഅനിമിസമെന്ന് വിളിച്ച വിദേശികള് അവരുടെ അജ്ഞത വെളിപ്പെടുത്തുക മാത്രമാണ് ചെയ്തത്.

നേരത്തെ നർത്തകിയുടെ ഉപമ ഉപയോഗിച്ച സാംഖ്യശാസ്ത്രം ഇവിടെ കുലവധൂവത് (കുലവധുവിനെപ്പോലെ)എന്ന ഉപമ ഉപയോഗിക്കുന്നു.കാമമോഹിനിയായും കുലവധുവായും സ്ത്രീയുടെ രണ്ടുഭാവങ്ങൾപ്രകൃതിക്ക് സംസാരിയിലും സന്യാസിയിലും കല്പിക്കുന്നു. സുകുമാരതരമെന്നതിന് ജയമംഗല സൂക്ഷ്മതരമെന്ന് അർത്ഥം പറയുന്നു.അസൂര്യം പശ്യാഹി കുലവധൂരതിമന്ദാക്ഷമന്ഥാരപ്രമാദാത് വിഗളിതശിഖായാഞ്ചല ചേത് ആലോക്യതേ പരപുരുഷേണ തദാ സൌ തഥാ പ്രയതതേ യഥാ അപ്രമത്തം ഏണാം പുരുഷാന്തരാണി ന പശ്യന്തി ഇതി (വാചസ്പതിമിശ്ര). ഗൌഡപാദൻസുകുമാരതര എന്നതിന് സുഭോഗ്യതര എന്നാണ് അർത്ഥം പറഞ്ഞിരിക്കുന്നത്. തന്റെ ഭാഷ്യത്തിൽഅതിനെ ഒരു സൂക്ഷ്മകാരണമായിട്ട് അദ്ദേഹം പറയുന്നുണ്ട്.

62.തസ്മാന്ന ബദ്ധ്യതേ മുച്യത നാപി സംസരതി കശ്ചിത്

സംസരതി ബദ്ധ്യതേ മുച്യതേ ച നാനാശ്രയാ പ്രകൃതിഃ

മുക്തനായ പുരുഷൻ.പുരുഷൻസഞ്ചരിക്കുന്നു. ഈ രണ്ടും ലോകത്തിൽ പറഞ്ഞുകേൾക്കാം.അതെങ്ങനെ എന്നു പറയാനാരംഭിക്കുന്നു.

പുരുഷൻ ബദ്ധനല്ല,മുക്തനല്ല,സഞ്ചരിക്കുന്നുമില്ല.പ്രകൃതിയാണ് സഞ്ചരിക്കുന്നതും ബന്ധിക്കുന്നതും മോചിപ്പിക്കുന്നതും.പ്രകൃതിയാണ് നാനാശ്രയ.ദേവമാനുഷതിര്യ ഗ്യോന്യാശ്രയയായി ,ബുദ്ധ്യഹങ്കാരതന്മാത്രാ,ഇന്ദ്രിയസ്വരൂപത്തിൽ ബദ്ധ,മുക്ത എന്നു സഞ്ചരിക്കുന്നത്.മുക്തമായി സർവ്വഗതമായിരിക്കുന്ന ഒരുവസ്തു എങ്ങനെ സഞ്ചരിക്കും.അപ്രാപ്തപ്രാപണത്തിനാണല്ലോ സംസരണം അഥവാ സഞ്ചാരം. സംസാരിത്വം അഥവാ സഞ്ചാരം നിത്യമുക്തസ്വരൂപമായ പുരുഷന് അതിനാൽപറയാനാവില്ല. സത്വപുരുഷാന്തരജ്ഞാനത്താൽ പുരുഷന്റെ തത്വം അഭിവ്യക്തമാക്കപ്പെട്ടുമ്പോൾ ആ അഭിവ്യക്തം കേവലം ശുദ്ധമുക്തസ്വരൂപപ്രതിഷ്ഠമാണ്. ബന്ധമുണ്ടെങ്കിൽഅതിൽനിന്ന് മോചനമാണ് മുക്തി.ബന്ധമേ ഇല്ലാത്ത പുരുഷന് ഒന്നിൽനിന്നും മുക്തിയും ആവശ്യമില്ല.അതിനാൽ പുരുഷൻബദ്ധനോ മുക്തനോ സംസാരിയോ അല്ല.ഇതെല്ലാം പ്രകൃതിക്കേ ഉള്ളൂ. തന്മാത്രകവും ത്രിവിധകരണാത്മകവും ആയ സൂക്ഷ്മപ്രകൃതിയാണ് ത്രിവിധബന്ധനങ്ങളാൽ ബന്ധിക്കുന്നത്.

പ്രാകൃതേന ച ബന്ധേന തഥാ വൈകാരികേണ ച

ദാക്ഷിണേന തൃതീയേന ബദ്ധോ നാന്യേന മുച്യതേ

ഈ സൂക്ഷ്മശരീരം ധർമ്മാധർമ്മസംയുക്തമാണ്. ഒരു സൈന്യത്തിന്റെ വിജയവും പരാജയവും രാജാവിന്റെ വിജയപരാജയങ്ങളായി നാം പറയുന്നു. അതുപോലെയാണ് നാനാശ്രയയായ പ്രകൃതിയുടെ ബന്ധമോക്ഷങ്ങളെ ലോകർ പുരുഷന്റെ ബന്ധമോക്ഷങ്ങളെന്നു പറയുന്നതെന്ന് വാചസ്പതിമിശ്രൻഉപമിക്കുന്നു (സ്വാമിനി ഉപചാര്യതേ).

63.രൂപൈഃസപ്തഭിരേവ തു ബദ്ധ്നാത്യാത്മാനമാത്മനാപ്രകൃതിഃ

സൈവ ച പുരുഷാർത്ഥംപ്രതി വിമോചയത്യേകരൂപേണ.

പ്രകൃതിയാണ് പുരുഷാർത്ഥം സപ്തരൂപം എടുക്കുന്നത്. ആത്മാവിൽആത്മാവിനെ ബന്ധിക്കുന്നത്.അവൾതന്നെയാണ് ഏകരൂപത്തില് വിമോചിപ്പിക്കുന്നതും .പ്രകൃതിയുടെ സപ്തരൂപങ്ങൾഃ- ധർമ്മം,വൈരാഗ്യം,ഐശ്വര്യം,അധർമ്മം,അജ്ഞാനം,അവൈരാഗ്യം,അനൈശ്വ

ര്യം.ഇവയാൽഅവള് സ്വയം ബന്ധിക്കുന്നു.പുരുഷാർത്ഥം എന്ന കർത്തവ്യനിർവ്വഹണത്തിനായി അവൾതന്നെ അതിൽനിന്ന് സ്വയം വിമോചിപ്പിച്ച് ഏകരൂപിണിയായി ജ്ഞാനരൂപിണിയായി ഭവിക്കുന്നു.ഏകരൂപമെന്നതിന് ഗൌഡപാദൻ ജ്ഞാനമെന്നും വാചസ്പതിമിശ്രൻതത്വജ്ഞാനമെന്നും പറയുന്നു.അദ്വൈതമായ ജ്ഞാനമെന്നർത്ഥം.സർവ്വഭേദഭാവനയുമറ്റ് ഒന്നായി തന്മയീഭവിക്കുന്ന (പുരുഷാർത്ഥം)ഭാവം.അവിടെ പുരുഷനും പ്രകൃതിയും ഭിന്നമല്ല.

പുരുഷൻ - പ്രകൃതി

ബ്രഹ്മം---പ്രപഞ്ചം

64.ഏവം തത്വാഭ്യാസാന്നാസ്മി ന മേ നാഹമിത്യപരിവേഷം

അവിപര്യായാദ്വിശുദ്ധം കേവലമുത്പദ്യതേ ജ്ഞാനം.

ഈ ജ്ഞാനം എങ്ങനെ ഉണ്ടാവുന്നു. നാസ്മി, ന മേ, നാഹം ഇപ്രകാരമുള്ള തത്വാഭ്യാസംകൊണ്ട്. അപരിശേഷം അവിപരിയത്താൽ വിശുദ്ധവും കേവലവുമായ ജ്ഞാനം ഉല്പന്നമാവുന്നു.

ഞാനീ ഇന്ദ്രിയമല്ല,ഈ ഇന്ദ്രിയവുമല്ല.ഇതെന്റേതല്ല,ഇത് ഞാനല്ല എന്ന് ഓരോരോ പ്രകൃതിവസ്തുവിനോടും ഉള്ള ബന്ധനം നേതി,നേതി എന്ന് വിഛേദിക്കുന്ന തത്വാഭ്യാസത്താൽ യാതൊരു വിപര്യയ(സംശയം)വുംകൂടാതെ സ്വാത്മാവിനെ അറിയുന്ന പ്രക്രിയകൊണ്ടാണ് ജീവാത്മാക്കളിൽ പ്രകൃതി വിശുദ്ധവും കേവലവുമായ ജ്ഞാനമുണ്ടാക്കുന്നത്.നിരന്തരമായ സത്യാന്വേഷണമാണ് തത്വാഭ്യാസം. ഇതിനെ നിത്യാനിത്യവിവേകമെന്നുപറയുന്നു.ഗൌഡപാദനും ജയമംഗലയും സാംഖ്യരുടെ പഞ്ചവിംശതിതത്വവിചാരമെന്നാണ് പറയുന്നത്. വാചസ്പതിമിശ്രൻഅങ്ങനെ പറഞ്ഞിട്ടില്ല.

നാസ്മി അഥവാ നാസ്തി ഞാനില്ല,എന്നതുകൊണ്ട് ഇന്ദ്രിയാദിശരീരസംഘാതത്തിന്റെ അസ്തിത്വമില്ലായ്മയും അനിത്യാവസ്ഥയും ന മേ (എന്റേതല്ല) എന്നതുകൊണ്ട് ഇതല്ല യഥാർത്ഥസ്വത്ത് അഥവാ വിത്തമെന്ന ബോധത്തേയും എടുത്തുകാ

ട്ടുന്നു. ശ്രവണമനനസാക്ഷാത്കാരങ്ങളേയോ അതിന്നായി അനുഷ്ഠിക്കുന്ന യോഗാദിചര്യകളേയോ കപിലനോ ഈശ്വരകൃഷ്ണനോ തള്ളിപ്പറയുന്നില്ല എന്നത് ശ്രദ്ധേയമാണ്. വേദാന്തവും ഇതേ പക്ഷംതന്നെയാണ് സ്വീകരിക്കുന്നത്. അതിനാൽ അവതമ്മില് വൈരുദ്ധ്യമില്ല.ഈശ്ലോകത്തെ എം.കസിൻശൂന്യതാവാദമെന്നു വിളിച്ചിരിക്കുന്നത് (An absolute nihilism the latest fruit of skepticism) ഒരുവിധത്തിലും ശരിയല്ല എന്നുമാത്രമല്ല,അദ്ദേഹത്തിന്റെ സാംഖ്യസിദ്ധാന്തജ്ഞാനത്തിന്റെ ആഴക്കുറവും കാണിക്കുന്നു. പുരുഷനാണ് സാംഖ്യർക്ക് കേവലമായ ശുദ്ധസത്യം.അതിനെ അറിയാനായി ആപേക്ഷികസത്യങ്ങളായ ശരീരാദികളെ ഒന്നൊന്നായി തള്ളിപ്പറയുകയാണ്.എന്റെ,എന്ന മമത പോകാതെ നിഷ്കാമകർമ്മമോ ,സർവ്വവ്യാപിയായ നിത്യബുദ്ധസത്യശുദ്ധമുക്തസ്വരൂപസാക്ഷാത്കാരമോ സാദ്ധ്യമല്ലായ്കയാൽ അത് സാധിക്കാനുള്ള മാർഗ്ഗം (സാധനാമാർഗ്ഗം) വിവരിക്കുകയാണ്ഈ ശ്ലോകം. നിർവ്വാണാവസ്ഥയിലെത്താനുള്ള മാർഗ്ഗത്തിലാണ് നേതിനേതി ,നാസ്മി,ന മേ, നാഹം മുതലായ മനനങ്ങളെല്ലാം നടക്കുന്നത്.

65.തേന നിവൃത്തപ്രസവാമർത്ഥവശാത് സപ്തരൂപവിനിവൃത്താം

പ്രകൃതിംപശ്യതി പുരുഷഃപ്രേക്ഷകമവസ്ഥിതഃസ്വസ്ഥഃ

ജ്ഞാനപ്രാപ്തിക്കുശേഷം എന്തുസംഭവിക്കുന്നു.സപ്തരൂപങ്ങളില്നിന്ന് വിനിവൃത്തമായ പുരുഷൻ,സ്വസ്ഥമായി പ്രേക്ഷകനെന്നപോലെ അവസ്ഥിതമായി ഇരുന്ന് പ്രകൃതിയെ ദർശിക്കുന്നു.ആദ്യം അനേകരൂപങ്ങളില് പ്രകൃതിയുടെ മോഹിനിയാട്ടം കണ്ടിരിക്കുന്ന പുരുഷൻഇപ്പോളവളെ ഏകമായ കുലവധൂരൂപത്തിൽ, അനേകഭാവഹാവങ്ങളിൽദർശിക്കുന്നു.ഇപ്പോൾ സാക്ഷിത്വമല്ലാതെ മമതയില്ല, അഹന്തയില്ല. അപ്പോൾ,പ്രകൃതിയും തന്റെ ഭേദഭാവനകളും ബന്ധനവും പ്രദർശിപ്പിക്കാതെയാവുന്നു.ഈ അവസ്ഥതന്നെയാണ് ജീവന്മുക്തി,ഒരു ജീവാത്മാവിനെ സംബന്ധിച്ചിടത്തോളം.

66 രംഗസ്ഥ ഇത്യുപേക്ഷകഏകോ ദ്രഷ്ടാഹമിത്യുപരമത്യേകാ

സതി സംയോഗേ അപി തയോഃപ്രയോജനം നാസ്തി സർഗ്ഗസ്യ

അരങ്ങിൽ നടക്കുന്നതെല്ലാം കണ്ടുകൊണ്ടിരിക്കുകയല്ലാതെ,അതിൽദ്രഷ്ടാവിന് യാതൊരു പങ്കുമില്ല.അതിനാല്,ഉപേക്ഷകനായി,(അവയെയെല്ലാം ഉപേക്ഷിച്ചവ നായി)ഏകനായി,ഞാനിത് ദർശിക്കുന്നു എന്ന ദ്രഷ്ടാഭാവത്തോടെ സാക്ഷിമാത്ര മായിരിക്കുന്നു,ഉപരമിക്കുന്നു.രസികഭാവമേയുള്ളു എന്ന് അർത്ഥം.സൃഷ്ടി അഥവാ സർഗ്ഗം എന്ന കലഅതിന്റെ ഉദ്ദേശം സാധിച്ചുകഴിഞ്ഞു.പിന്നെ ആ സൃഷ്ടിയെ (കലയെ)വീക്ഷിച്ച് രസിച്ച്,ആനന്ദിക്കയല്ലാതെ സംയോഗമോ മമതയോ സംസാരബന്ധമോ ഒന്നുമില്ല.നിവൃത്തപ്രസവം എന്നതുകൊണ്ട് പ്രസവം (സൃഷ്ടി)കഴിഞ്ഞ് വിരമിച്ചു എന്ന് അർത്ഥം.

മമതാബന്ധമില്ലാത്ത രസനാനുഭവത്തിലാണ് പരമാനന്ദസുഖം. മമതയുള്ള പ്പോൾ ദുഃഖവുമുണ്ട്. പ്രകൃതി ഇല്ലാതാവുന്നില്ല.ബന്ധനമേ ഇല്ലാതാവുന്നുള്ളു. പുരുഷപ്രകൃതിമാരുടെ ഏകത്വത്തിൽ ബന്ധനങ്ങളും ദ്വൈതങ്ങളും ഇല്ല. ഞാൻ ഏകവ്. ധ്രുഷ്ടാവ് എന്നത് ഇപ്രകാരം അദ്വൈതഭാവനയാണ്. ഇവിടേയും നടനും നർത്തകിയുമെന്ന ഉപമകളെ തുടർന്ന് രസികൻഅഥവാ പ്രേക്ഷകന്റെ ഉപമ ഉപയോഗിച്ചിരിക്കുന്നതിന്റെ സ്വാരസ്യം കാണുക.

67.സമ്യഗ്ജ്ഞാനാധിഗമാദ്ധർമ്മാദീനാമകാരണപ്രാപ്തൌ

തിഷ്ഠതിസംസ്കാരവശാച്ചക്രഭ്രമവദ്ധൃതശരീരഃ

പുരുഷോല്പന്നമായ ജ്ഞാനത്താൽധർമ്മാദികളുടെ അകാരണപ്രാപ്തി ഉണ്ടായിട്ടും ശരീരമെടുത്തവർസംസ്കാരവശാൽചക്രം ഭ്രമിക്കുന്നതുപോലെ കാണപ്പെടുന്നു. കുശവൻ ചക്രം തിരിച്ച് കുടമുണ്ടാക്കിക്കഴിഞ്ഞാലും കുലാലചക്രം കുറേ നേരം വെറു തേ തിരിഞ്ഞുകൊണ്ടിരിക്കും.മുമ്പ് തിരിഞ്ഞുകൊണ്ടിരുന്ന ഗതിവേഗ(momentum) ത്താൽആണ് ഈ കറക്കം.ഇതുപോലെ പൂർവ്വാർജ്ജിതസംസ്കാരഗതിയാൽശരീ രി വീണ്ടും ഭ്രമണം തുടരുന്നു.അത് ശരീരമുള്ള കാലംവരെയേ ഉള്ളു.(ജ്ഞാനിയെ പിന്നീടുള്ള കർമ്മങ്ങൾഃധർമ്മങ്ങള്-ബന്ധിക്കായ്കയാൽ ദേഹാന്തരപ്രാപ്തി അഥ വാ പുനർജ്ജനിയില്ല)

68.പ്രാപ്തേ ശരീരഭേദേ ചരിതാർത്ഥത്വാത് പ്രധാനവിനിവൃത്തൌ

ഏകാന്തികമാത്യന്തികമുഭയം കൈവല്യമാപ്നോതി

മുക്തിസ്വഭാവം എന്താണ്.ശരീരഭേദങ്ങളാൽപ്രാപിച്ച ചരിതാർത്ഥത്വംകൊണ്ട് പ്രധാനവിനിവൃത്തിവന്നാല് ഏകാന്തികം,ആത്യന്തികം എന്ന രണ്ടുവിധം കൈവല്യവും പ്രാപിക്കുന്നു.ശരീരഭേദങ്ങളിൽനിന്നു മുക്തികിട്ടിയാല് ഏകമായ ആത്മത്വം പ്രാപിക്കുന്നു.ചാരിതാർത്ഥ്യം കൈവരുന്നു.അതോടെ പ്രധാനം(പ്രപഞ്ചം)നടത്തുന്ന കർമ്മാദികളോ ഫലങ്ങളോ സ്പർശിക്കാത്ത അവസ്ഥ വരുന്നു.പ്രധാനത്തിന്റെ പ്രവർത്തനത്താൽമമത (ബന്ധനം)വരാത്ത അവസ്ഥയാണത്. ഏകാന്തികമുക്തി അതോടെ ലഭിച്ചു.അത് ആത്യന്തികമായ മുക്തിയുമാണ്.കൈവല്യം അഥവാ കേവലഭാവമാണ്.ദുഃഖത്രയങ്ങളില്ലാത്ത പരമാനന്ദഭാവമാണ്.ശരീരം പ്രാരബ്ധകർമ്മാവസാനത്തിൽപതിക്കുമ്പോൾ,ഏകാന്തികമുക്തി നേടിയ ജീവാത്മാ വ് ആത്യന്തികമുക്തി നേടുന്നു.ഇവിടെ പുനരാവർത്തിരഹിതമായ കൈവല്യമാ ണ്.

69.പുരുഷാർത്ഥജ്ഞാനമിദം ഗുഹ്യം പരമർഷിണാ സമാഖ്യാതം സ്ഥിത്യുത്പത്തിപ്രലയാശ്ചരിന്ത്യന്തേ യത്രഭൂതാനാം.

ഈ പരമഗുഹ്യമായ പുരുഷാർത്ഥജ്ഞാനം പരമർഷിമാരാല് പറയപ്പെട്ടതാണ്.ഭൂതങ്ങളുടെ സ്ഥിതി,ഉല്പത്തി,പ്രലയം എന്നിവയെക്കുറിച്ച് അന്വേഷണം നടത്തി ,മനനചിന്തകൾക്കുശേഷമാണ് അവരീ ജ്ഞാനത്തിലെത്തിച്ചേർന്നത്.

പരമർഷി എന്ന് ഏകവചനത്തിൽശ്രീകപിലഋഷിയാൽഎന്നർത്ഥമാണ് ഗൌഡപാദകാരികയിലുള്ളത്.

(സാംഖ്യം കപിലമുനിനാ പ്രോക്തം

സംസാരം വിമുക്തികാരണം ഹി

യത്രൈതാഃസപ്തതിരാര്യാ

ഭാഷ്യം ചാത്രഗൌഡപാദകൃതം

ഈ ഭാഷ്യം ഗൌഡപാദകൃതമാണ്.ഇതിൽ 70 ആര്യകളുണ്ട് അഥവാ ആര്യാവൃത്തത്തിലുള്ള ശ്ലോകങ്ങളുണ്ട്. കപിലമുനിപ്രോക്തമായ സാംഖ്യം സംസാരവിമു

ക്തികാരണമാണ്.)ഈശ്വരകൃഷ്ണനെക്കുറിച്ച് ഒന്നുംതന്നെ ഗൌഡപാദൻഇവിടെ പറയുന്നില്ല.70ആം ശ്ലോകമായി സാംഖ്യം കപിലമുനിനാ എന്നു ചേർക്കയാല് ബാക്കി 69 ശ്ലോകവും കപിലമുനിയുടേതാണ് ഗൌഡപാദകാരികയിലെന്ന് കരുതപ്പെടുന്നു.ഇനിവരുന്ന 3 ശ്ലോകങ്ങൾക്ക് ഗൌഡപാദന് ഭാഷ്യം എഴുതായ്കയാല് അവ കപിലമുനിയുടേതല്ലഎന്നും കരുതപ്പെടുന്നു.)

70 ഏതത്പവിത്രമഗ്ര്യം മുനിരാസുരയേ അനുകമ്പയാ പ്രദദൌ

ആസുരിരപി പഞ്ചശിഖായ തേന ച ബഹുധാ കൃതം തന്ത്രം

ഈ പവിത്രജ്ഞാനം കപിലമുനി അനുകമ്പയോടെ ആസുരിക്കു കൊടുത്തു. ആസുരി പഞ്ചശിഖന് ഉപദേശിച്ചു.പഞ്ചശികൻ ഈ തന്ത്രത്തെ ബഹുവിധമായി വിശദീകരിച്ചു.ആസുരി ആരെന്ന് അറിവായിട്ടില്ല.പഞ്ചശിഖൻ മിഥിലയിലെ ജനകമഹാരാജാവിന് സാംഖ്യം പഠിപ്പിച്ച മുനിയാണ്. രാമായണകാലത്ത് ജീവിച്ചു. കാപിലേയനെന്ന ഒരു പര്യായപദം (കപിലപുത്ര)അദ്ദേഹത്തിനു കാണുന്നുണ്ട്. കപിലശിഷ്യപരമ്പര എന്ന് അർത്ഥം.

71.ശിഷ്യപരമ്പരയാ ആഗതമീശ്വരകൃഷ്ണേന ചൈതദാര്യാഭിഃ

സംക്ഷിപ്തമാര്യമതിനാ സമ്യഗ്വിജ്ഞായ സിദ്ധാന്തം

ആ ശിഷ്യപരമ്പരയിൽവന്ന ആര്യമതിയായ ഈശ്വരകൃഷ്ണനാല് സമ്യക്കായി അറിഞ്ഞ ഈ സിദ്ധാന്തം ആര്യാവൃത്തത്തിൽത്തന്നെ സംക്ഷിപ്തമായി പറയപ്പെട്ടു.യുക്തിദീപികയിൽ കപിലമുനിയുടെ സാംഖ്യശിഷ്യപരമ്പര ഇപ്രകാരം കൊടുത്തിരിക്കുന്നു.

കപിലൻ.........ഹാരീതൻ,വാദ്ധലി,കൈരാതപൌരിക,ഋഷഭ,ഈശ്വര,പഞ്ചാധികരണൻ,പതഞ്ജലി,വാർഷഘന്യൻ,കൌണ്ഡിന്യൻ,മുഖാധികൻ.

72.സപ്തത്യാം കില യേ അർത്ഥാസ്തേ അർത്ഥാഃകൃത്സ്നസ്യഷഷ്ഠിതന്ത്രസ്യ

ആഖ്യായികാവിരഹിതാഃ പരവാദവിവർജ്ജിതാശ്ചാപി.

കൃത്സ്നങ്ങളായ 60 തന്ത്രങ്ങളും അവയുടെ പരവാദങ്ങളും (അവക്കെതിരായ സിദ്ധാന്തങ്ങളും) ചർച്ച ചെയ്യപ്പെട്ട് അർത്ഥത്തോടുകൂടി ഈ ആഖ്യായിക വിരചിച്ചിരിക്കുന്നു.

യുക്തിദീപികയും സുവർണ്ണസപ്തതിയും ഈ ശ്ലോകം മറ്റാരോ എഴുതിച്ചേർത്ത പ്രക്ഷിപ്തമാണെന്നു കരുതുന്നു. വാചസ്പതിമിശ്രൻ 60 തന്ത്രങ്ങലെ വിവരിക്കുന്നു. 1 പ്രധാനം. 2 അതിന്റെ ഏകത്വം.3 അതിന്റെ ശാസ്ത്രീയമായ അസ്തിത്വം 4 പുരുഷനിൽനിന്ന് ഉള്ള വ്യത്യാസം 5.പുരുഷനോടുള്ള ദാസ്യത്വം 6.പുരുഷസ്വഭാവം 7.പ്രകൃതിപുരുഷസാധർമ്മ്യം8 വൈധർമ്മ്യം 9 നൈരന്തര്യം 10 നിർഗ്ഗുണത്വം .ഈ പത്തെണ്ണമാണ് പ്രധാനതന്ത്രങ്ങൾ. മറ്റ് 50 എണ്ണം- 5 തരം അജ്ഞാനം,9 തരം തുഷ്ടി,8 തരം സിദ്ധി 28 തരം ആകെ 50.വ്യാസഭാഷ്യത്തിലും ജയമംഗലയിലും ഷഷ്ഠിതന്ത്രമെന്ന ഒരു ഗ്രന്ഥത്തെ പരാമർശിക്കുന്നുണ്ട്.പഞ്ചശിഖനാണ് അതിന്റെ കർത്താവെന്ന് ജയമെഗല.അഹിർബുധ്ന്യാസംഹിത 12ആം അദ്ധ്യായത്തിൽ 60 തന്ത്രങ്ങള് പറഞ്ഞിട്ടുള്ളതില് ബ്രഹ്മം കാലം നിയതി എന്നിവയുണ്ട്. ബാലഗംഗാധരതിലകൻ പരിശോധിച്ച കാരികയുടെ മാനുസ്ക്രിപ്റ്റിലും ഇവയുള്ളതായി അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്.ഈശ്വരകൃഷ്ണന് ഈ സംഹിതയിൽ പറയുന്ന തന്ത്രങ്ങളുടെ പട്ടിക ലഭിച്ചിരുന്നില്ലെന്ന് അദ്ദേഹത്തിന്റെ കാരിക തെളിയിക്കുന്നതായി ഡോ.ടി.ജി.മെയിങ്കർ എഴുതുന്നു.വാചസ്പതിമിശ്രൻപറഞ്ഞ 60 തന്ത്രങ്ങളും കപിലസാംഖ്യത്തിൽ 69 ശ്ലോകങ്ങളിലായി ചർച്ചചെയ്യപ്പെട്ടവയാണെന്നത് ശ്രദ്ധേയമാണ്.

73.തസ്മാദ് സമാസദൃഷ്ടം ശാസ്ത്രമിദം നാർത്ഥതശ്ചപരിഹീനം

തന്ത്രസ്യ ച ബൃഹന്മൂർത്തേർദ്ദർപ്പണസംക്രാന്തമിവ ബിംബം.

സമാപ്താ ഇമാഃസ ഗൌഡപാദഭാഷ്യാഃസാംഖ്യകാരികാഃ

അർത്ഥം ചോർന്നുപോകാതെ ബൃഹന്മൂർത്തമായ ഈ ശാസ്ത്രതന്ത്രത്തിന്റെ പ്രതിബിംബം ഒരു കണ്ണാടിയിലെന്നപോലെ സംക്രമിപ്പിച്ച് കാണിച്ചിരിക്കുന്നു. ഇതിനെ യുക്തിദീപിക കാരികയിലെ ശ്ലോകമായി എടുക്കുന്നില്ല. ഈശ്വരകൃ ഷ്ണൻ

70 ശ്ലോകമെന്നാണ് കൃതിക്ക് സുവർണ്ണസപ്തതി എന്നുപേരിട്ട് പറഞ്ഞിരിക്കുന്നത്. ഗൌഡപാദനും അങ്ങനെത്തന്നെ പറയുന്നു.

കാരിക ഒരു പ്രകരണമാണ്.പൂർണ്ണശാസ്ത്രമല്ല.പഞ്ചശിഖൻവരെ പരമ്പര പറയുന്ന 70 ശ്ലോകങ്ങള് കാണാം. ഇവ ഒറിജിനലാവണം. ഇതിലെ 70ആം ശ്ലോകം ഒഴിവാക്കി ഗൌഡപാദൻ തന്റെ ശിഷ്യന്മാർക്ക് വേണ്ടി തന്റേതായ ഒരു ആര്യ ചേർത്തു. 72ആം ശ്ലോകം (ശിഷ്യപരമ്പരയാ)എന്നത് വരെ ഈശ്വരകൃഷ്ണന്റേതാണ്. 73 പിന്നീട് ആരോ ചേർത്തതാവണം.

